## ഗിരീഷ്കുമാർ ശ്രീലകം

1972 മാർച്ച് 11 ന് എറണാകുളം ജില്ലയിലെ എഴിക്കരയിൽ ജനിച്ചു. അച്ഛൻ: പി.വി. കുമാരൻ, അമ്മ: പി.ജി.ഷീല. എൽ.പി.ജി.എസ്. ഏഴിക്കര, ജി.എച്ച്.എസ്. ഏഴിക്കര, യു.സി. കോളേജ് ആലുവ, ഗവൺമെന്റ് പോളി ടെക്നിക് കോഴിക്കോട് (കെമിക്കൽ എഞ്ചിനീയറിങ്ങ് ഡിപ്ലോമ) എന്നിവി ടങ്ങളിൽ പഠനം. 1992 മുതൽ 2000 വരെ കൊച്ചിൻ റിഫൈനറിയിൽ ജോലി ചെയ്തു. 2000 ഡിസംബർ മുതൽ ഖത്തർ പെട്രോളിയത്തിൽ പ്രോസസ്സ് ടെക്നീഷ്യനായി പ്രവർത്തിക്കുന്നു.

ആനുകാലികങ്ങളിലും നവമാധ്യമങ്ങളിലും കവിതകൾ പ്രസിദ്ധീക രിച്ചിട്ടുണ്ട്. 'ഹൃദയത്തിൽ നിന്നും' എന്ന ഓഡിയോ ആൽബത്തിലെ ഏഴു ഗാനങ്ങളുടെ രചന നിർവ്വഹിച്ചു.

ഭാര്യ : ശ്രീദേവി പി.ടി

മക്കൾ : സാന്ദ്ര, സ്വാതി

സഹോദരങ്ങൾ : സതീശൻ, ബിനു, ഷിൽജ

വിലാസം : 'ശ്രീലകം'
ഒന്നാംമൈൽ, പെരുമ്പാവൂർ
എറണാകുളം ജില്ല
Ph : 94977 09513, 00974-77023448 (Qatar)
E-mail: gireeshkumark513@yahoo.com

Malayalam Language
**Virakumaram**
(Poems)
*By* **Gireeshkumar Sreelakam**
*First Published* : July 2016

*Cover Design* : M.R. Vibin
*Lay Out* : Sabu Alphons
*Type Setting* : Anitha Babu



*Printed At :*
Nirmala Offset Printers, Chalakkudy



*Publishers :*
**Yes Press Books Perumbavoor - 683 542**
Phone: 91425 77778, 91420 88887, 90485 88887.
email: yespresbooks@gmail.com

35C-500/P-15/2016

**₹ 100.00**

## പ്രസാധകക്കുറിപ്പ്

നാട്ടുനന്മകൾക്ക് തണൽ വിരിക്കുന്ന നന്മ മരം ഓരോ മനുഷ്യന്റെയും കാൽപ്പനികമായ സ്വപ്നമാണ്. പ്രത്യേകിച്ചും പ്രവാസികളുടെ. പക്ഷെ, അതി യാഥാർത്ഥ്യബോധത്തോടെ തിരിച്ചറിയുന്നതാകട്ടെ, നാമെല്ലാം വെറുമൊരു വിറകുമരമെന്നും.

ഗിരീഷ്കുമാർ ശ്രീലകത്തിന്റെ കവിതകൾ അതുകൊണ്ടാണ് തിരിച്ചറിവി ന്റെ രചനകളായി മാറുന്നത്.

ഞങ്ങളുടെ മുപ്പത്തിയഞ്ചാമത് പുസ്തകമായി 'വിറകുമരം' അവതരിപ്പി ക്കുന്നത്, തീർച്ചയായും അങ്ങേയറ്റം അഭിമാനത്തോടെയാണ്. ആഴങ്ങളിലേക്ക് വേരുകൾ ആഴ്ത്തിയും ആകാശത്തേക്ക് ചില്ലകൾ വിതാനിച്ചുമാണ് ഈ കാവ്യ മരത്തിന്റെ നിൽപ്പ്. ഈ തണലിലേക്ക് സ്വാഗതം.

**പബ്ലിക്കേഷൻ മാനേജർ**
യെസ് പ്രസ് ബുക്സ്

# ഉള്ളടക്കം

# മരത്തിന്റെ ജന്മപദാവലികൾ

**പി.എൻ ഗോപീകൃഷ്ണൻ**

പുതിയ കവിതയുടെ മാത്രമല്ല പുതുലോകത്തിന്റെ തന്നെ അവബോധങ്ങളിൽ പ്രഥമഗണനീയമായ ഒന്നാണ് പാരിസ്ഥിതിക അവബോധം. പച്ചകൊണ്ട് ഒപ്പിടാത്ത ഒരു കവിതയും ഇന്ന് ലോകത്തുണ്ടാകുന്നില്ല. കവിത, സാഹിത്യത്തിന്റെ ഹരിതകമായിരിക്കുന്നു എന്നുവേണം പറയാൻ. കവിതയുടെ റിപ്പബ്ലിക്കിൽ മനുഷ്യർ മാത്രമല്ല ഉള്ളത്. ഏറ്റവും ചെറിയ ജീവിക്കുപോലും പ്രവേശിക്കാവുന്ന ഒരു വാതിൽ കവിതയ്ക്കുണ്ട്.

ഗിരീഷ്കുമാർ ശ്രീലകത്തിന്റെ കവിതയിലൂടെ കടന്നുപോകുമ്പോൾ നമ്മുടെ കണ്ണും മനസ്സും തങ്ങിനിൽക്കുക മരം എന്ന രൂപകത്തിലാണ്. മരം എന്ന രൂപകം മണ്ണിൽ വേരുകളാഴ്ത്തി ആകാശത്തിലേക്ക് തലപ്പുവിടർത്തി നിൽക്കുന്ന ഒന്നുമാത്രമല്ല. ''കടലെന്തിനാണ് ഭൂമിയെ ഇങ്ങനെ പകുത്തു പല കഷ്ണങ്ങളാക്കിയത്'' എന്നെഴുതുമ്പോൾ ഭൂമി മുഴുവൻ വീണുകിടക്കുന്ന ഒരു മരമാവുകയാണ്, ഭൂഖണ്ഡം എന്ന കവിതയിൽ. വിറകുമരം എന്ന കവിതയിൽ ജീവിതം  കത്തിത്തീരേണ്ട വിറക്, മരത്തിന്റെ ജഡരൂപം ആകുന്നു. സമരമാണ് ജീവിതം എന്ന കവിതയിൽ മരത്തെ സമരത്തോട് സമീകരിക്കുന്നു. ഇങ്ങനെ നിരവധി കവിതകളിൽ മരത്തിന്റെ ജന്മ പദാവലികൾ ഉപയോഗിച്ച് എഴുതപ്പെട്ടിട്ടുണ്ട്.

മലയാളത്തിൽ കവിതയുടെ ജനാധിപത്യവത്ക്കരണം വലിയതോതിൽ സാധ്യമായ കാലത്താണ് ഈ കവിതകൾ പുറത്തിറങ്ങുന്നത്. അറബിക്കടലിനിക്കരെ മാത്രം പൂക്കുന്ന ഒരു ഭാഷയല്ല ഇന്ന് മലയാളം. അറബിക്കടലിനക്കരെ പൂക്കുന്ന ഒരു മലയാളമുണ്ട്. ആ മലയാളത്തിന്റെ കണ്ണിൽ കേരളം കുറച്ച് ദൂരത്താണ്. ഒരുപക്ഷേ കേരളത്തെ കൃത്യമായി കാണാനുള്ള ഒരു ദൂരം അവർക്കുണ്ട്. ഇതിനുള്ളിൽ താമസിക്കുന്നവർ കേരളത്തിന്റെ സമീപദൃശ്യം മാത്രമാണ് കാണുന്നത്. സമീപദൃശ്യത്തിന്റെ ഒരു വലിയ പ്രശ്നം അത് പശ്ചാത്തലങ്ങളെ ഇല്ലാതാക്കും എന്നതാണ്. ''ക്ലോസ് അപ്പ് ഈസ് എ ക്രൈം'' എന്ന് കുറോസോവ പറയുന്നത് അതുകൊണ്ടാണ്. അത് താൻ കേന്ദ്രിതമാണ്. എന്നാൽ ഒരു നിശ്ചിത ദൂരത്തുനിന്ന് നോക്കുമ്പോൾ കാര്യങ്ങൾക്ക് ഒരു സംതുലനം കൈവരുന്നു. ഈ സമതുലനമാണ് ഒരു പക്ഷെ ഗൃഹാതുരത്വത്തേക്കാൾ ഇനി അറബിക്കടലിനപ്പുറത്തുനിന്നും വരുന്ന മലയാള കവിതയുടെ പ്രധാന ഭാവമാകാൻ പോകുന്നത്. കേരളത്തെ സമീകരിക്കുന്ന ഒരു നോട്ടം. പ്രബുദ്ധതകൾക്കപ്പുറം വീഴ്ചകളും കാണാൻ പറ്റുന്നത്.

അതേസമയം ആ നോട്ടം എത്തിപ്പെട്ട നാടിന്റെ സാമ്പത്തിക മണ്ഡലത്തിൽ നിന്നുള്ളതും ആകരുത് എന്നതും പ്രാധാന്യമർഹിക്കുന്നു. ആ നാടിനോടും തുല്യമായ ഒരു ദൂരം അത്തരം കവിതകൾ പുലർത്തേണ്ടിവരുന്നു. അങ്ങനെ മലയാള കവിതയിൽ ഒരു സമദൂര സിദ്ധാന്തമാണ് യഥാർത്ഥത്തിൽ കടലിന്നക്കരെയുള്ള മലയാളികൾ നമുക്ക് പഠിപ്പിച്ചുതരാൻ പോകുന്നത്. ഗിരീഷ്കുമാർ ശ്രീലകത്തിന്റെ സമാഹാരത്തിൽ ഈ സമദൂര സിദ്ധാന്തം മുഴുവനായി വെളിപ്പെട്ടുവെന്ന് പറയാനായില്ല. പക്ഷെ, മലയാള പ്രവാസി കവിതകളുടെ മുൻ സ്വരൂപമായ ഗൃഹാതുരത്വത്തിൽ നിന്നും ഈ കവിതകൾ ഒട്ടൊക്കെ മുക്തമായിട്ടുണ്ട്. മലയാളി മധ്യവർഗ്ഗത്തിന്റെ കരുത്തുറ്റ സമ്പത്തായ സ്വയം വിമർശനമാണ്, ഗൃഹാതുരത്വത്തിൽ നിന്നും ഈ കവിതയെ രക്ഷിക്കുന്നത്.

''ഒടുവിലൊരുനാൾ കാടിറങ്ങുമ്പോൾ
നാടിന്റ തിരിച്ചറിവുകളിൽപെട്ട്
അവന്റെ മനസ്സുമാത്രമെന്തേ
കാടുകയറുന്നു;
കശാപ്പുശാലകളിലേക്കും തീൻമേശകളിലേക്കും''
(*കാടുകയറുമ്പോൾ*)

എന്നും

''അപ്പോഴും മനുഷ്യൻ മാത്രം
കത്തിയും കവണയുമേന്തി
രക്തം തിരിച്ചറിയാതെ യുദ്ധം ചെയ്തുകൊണ്ടേയിരിക്കും;
നരകത്തിലേക്കുള്ള നൂൽപ്പാലം
ഞെരുങ്ങിക്കടക്കുവോളം''

എന്നും ഗിരീഷിന് എഴുതാൻ കഴിയുന്നത് ഈ വിമർശന ദൃഷ്ടി ഉള്ളതുകൊണ്ടാണ്. അതേസമയം ഭാഷയിൽ തന്നെയാണ് തന്റെ ജീവിതം എന്ന് അർത്ഥശങ്കക്കിടയില്ലാതെ ഗിരീഷ് എഴുതുന്നു.

''മഴയില്ലെങ്കിൽ അത്ര വരണ്ടുപോകുമായിരുന്നു
നമ്മുടെ കവിതകൾ
വെയിലില്ലെങ്കിൽ എത്ര ഇരുണ്ടുപോകുമായിരുന്നു
നമ്മുടെ കവിതകൾ''

ഒരു പക്ഷേ പ്രവാസി മലയാളി മലയാളം വിടുന്നേയില്ല എന്ന തോന്നൽ ഉണ്ടാക്കുന്ന ഇത്തരം വരികളും ഗിരീഷിൽ സജീവമാണ്. അതിനാൽ നാം മനസ്സിലാക്കേണ്ട ഒരു കാര്യം കടലിന്നക്കരെയുള്ള മലയാള കവിത ഒരു വലിയ മാറ്റത്തിന് തയ്യാറെടുത്തുകൊണ്ടിരിക്കുകയാണ്. പുതിയ ഒരു മലയാളത്തിൽ, തങ്ങളുടെ അനുഭവങ്ങൾക്ക് പാകമായ ഒരു ആധുനിക മലയാളത്തിന് വേണ്ടിയുള്ള ശ്രമമാണ് അവരുടെ കവിതയിലെ ഭാഷ ശ്രമിച്ചുകൊണ്ടിരിക്കുന്നത്. പൂർണ്ണമാകാത്ത അത്തരം ശ്രമങ്ങളുടെ ആകെത്തുകയാണ് ഇന്ന് കടലിന്നക്കരെ നിന്നും വരുന്ന മലയാള കവിത. അങ്ങനെ അട്ടിമറിയുണ്ടാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നവരിൽ ഒരാളാണ് ശ്രീ ഗിരിഷ്കുമാർ ശ്രീലകം. ആ ശ്രമം ഫലം കാണട്ടെ എന്നാശംസിക്കുന്നു.

**സമർപ്പണം**

അറിഞ്ഞതിൽവച്ചേറ്റവും വലിയ അറിവുകൾ
പകർന്നുതന്ന പ്രകൃതിക്ക്...

# നേര്

കവിതാപുസ്തകത്തിലെ വരികളോട്
ഇതളുകൾക്കിടയിൽ മറഞ്ഞിരുന്ന മരം പറഞ്ഞു:
ഞാൻ നനഞ്ഞ മഴയും
ഞാൻ കൊണ്ട വെയിലും
ഞാനേറ്റ മുറിവുമാണ് നീ

അനന്തരം;
കെട്ടുപൊട്ടിച്ച അക്ഷരങ്ങൾ
താളുകളിൽ താളംതുള്ളി
പൂക്കളായി പൂർവ്വാശ്രമത്തിലേക്ക് പറന്നുപോയി...

എന്നിട്ടും;
കാലം തെറ്റിവന്ന മഴയിൽ ചോർന്നൊലിക്കുന്ന
എത്രയെത്ര കണക്കു പുസ്തകങ്ങളാണ്
നേരറിയാതെ
അലമാരകളിൽ വേരുറച്ചു പോകുന്നത്?

# കാവലാൾ

അമ്മ അവിയലുണ്ടാക്കുന്നത്
ആഭ്യന്തരകലാപങ്ങളിൽ വേവുന്ന
ആലംബഹീനർക്കൊപ്പമാണ്

അമ്മ ചമ്മന്തിയരയ്ക്കുന്നത്
വംശീയ വിദ്വേഷത്തിൽ ചതഞ്ഞരയുന്ന
ചപല വംശാവലികൾക്കൊപ്പമാണ്

അമ്മ ദോശ ചുടുന്നത്
മണലാരണ്യത്തിൽ മാഞ്ഞുപോകുന്ന
മനുഷ്യരെക്കുറിച്ചുള്ള
പൊള്ളുന്ന നോവുകൾക്കൊപ്പമാണ്

അമ്മ ചായ കാച്ചുന്നത്
കഴുകന്മാർ കൊത്തിക്കീറിയ കുഞ്ഞിന്റെ
തിളയ്ക്കുന്ന മൗനത്തിനൊപ്പമാണ്

അമ്മ കലം കഴുകുന്നത്
കരിപുരണ്ട കാലങ്ങളിലേയ്ക്കുള്ള തിരിച്ചു വിളിയോട്
കത്തിക്കയറുന്ന കനലുകൾക്കൊപ്പമാണ്

അമ്മ കറിയ്ക്കരിയുന്നതും തുണിയലക്കുന്നതും
തറ തുടയ്ക്കുന്നതുമെല്ലാം
നമുക്കു സുഖിയ്ക്കാത്ത വൃത്താന്തങ്ങളുടെ
അകത്തളങ്ങളിലാണ്;
നീറുന്ന നേരുകളിലേയ്ക്ക് കാതുകൾ തുറന്നാണ്

സ്വീകരണമുറിയിലെ ടിവിയിൽ
ലോകം കലങ്ങി മറിയുമ്പോൾ;
അടുപ്പിൽ കഞ്ഞി തൂകിപ്പോകാതെ
കാവലിരിക്കുന്ന
അമ്മയുടൽ
ലോകത്തിന്റെ കാവലാളാകുന്നത് അതുകൊണ്ടാണ്.

# മരിച്ചുപോകാത്ത കണ്ണുകൾ

മരിച്ചുപോയ മനുഷ്യരുടെ കണ്ണുകൾ
മരങ്ങളായി മണ്ണിൽ പുനർജ്ജനിക്കുമത്രേ
പിരിഞ്ഞുപോകാനൊട്ടും മനസ്സില്ലാത്തവർ
മരങ്ങളായി പ്രിയർക്കൊപ്പം പിന്നെയും ജീവിക്കുമത്രേ

അവരുടെ ചുരത്തിത്തീരാത്ത സ്നേഹം
പൂവായും കായായും പ്രാണനായും പകർന്നേകുമത്രേ
വീണപൂവായും ചുറ്റിലും മുള്ളുകാണേണ്ട ഇലയായും
ഗുണപാഠകഥകളിൽ ഉണർന്നിരിക്കുമത്രേ

അവർ നമ്മെ കാണുകയും കേൾക്കുകയും
തൊട്ടുരുമ്മി ഇഷ്ടം ചേർക്കുകയും ചെയ്യുമത്രേ
തണലുതന്നും കുളിരുതന്നും തങ്ങളിപ്പോഴും
കൂടെയുണ്ടെന്ന് കൊതിപ്പിക്കുമത്രേ

ഉഷ്ണകാലത്ത് ഉച്ചനേരങ്ങളിൽ വെന്തുവരളുമ്പോൾ
തുളുമ്പാൻ തുടങ്ങുന്ന മിഴിയോടെ നമ്മെ തിരയുമത്രേ
മഴനനയുമ്പോഴും മകരമഞ്ഞിലുടലുകോച്ചുമ്പോഴും
വിറയ്ക്കുന്ന ഇലകളായി നമ്മെ വിളിക്കുമത്രേ

പഴയ ഓർമ്മകളുടെ പകൽക്കിനാവിൽ
ചാറ്റൽമഴയേറ്റു ചിലമ്പി ഇളംകാറ്റിലിളകിയാടുമത്രേ
ഇരുട്ടിന്റെ കടുപ്പമേറുമ്പോഴും ഇടിവെട്ടിപ്പെയ്യുമ്പോഴും
ചേർന്നുനിൽക്കാനൊരു കരവലയം പരതുമത്രേ

മരിച്ചാലും പിരിയാതെ കാവലാകുമീക്കണ്ണുകൾ
ഉണർന്നിരിപ്പത് നമുക്കുവേണ്ടിയത്രേ
ഒരു മഴുവിനും ഇരകൊടുക്കില്ലെന്ന ഉറപ്പുമാത്രം
അവരെന്നും നമ്മിൽനിന്നാശിക്കുമത്രേ

# മടക്കയാത്ര

നഗരത്തിന്റെ നിലയ്ക്കാത്ത നിലവിളികളിൽനിന്നും
ആറ്റുമണൽപ്പരപ്പിൽ  ആകാശം നോക്കുന്ന
സ്വപ്നാടകനിലേക്ക്
ഞാനൊന്നു തിരിച്ചു പറന്നോട്ടെ...

പൊട്ടിച്ചിരിച്ചും സ്വയം പൊട്ടിത്തെറിച്ചും
ഉൾക്കാട്ടിലേയ്ക്ക് കെട്ടറുത്തുവിട്ട
ചപലകൗമാരത്തിൻ  കളിവിളയാട്ടങ്ങളിൽ
ഒരുവട്ടംകൂടിയൊന്നു നീന്തിത്തുടിക്കണം

കാട്ടുതുളസികൾ  കനിവോടെ കാൽ തഴുകുന്ന
നാട്ടിടവഴിയൊന്നിൽ
റാന്തൽ വെളിച്ചത്തിലിപ്പോഴും
ഓർമ്മകൾ  കാത്തിരിപ്പുണ്ട്

പുത്രവിയോഗത്തിൻ  ചക്രവ്യൂഹത്തിൽപ്പെട്ടു
രക്തബന്ധം പിടയും ദുഃഖമാപിനിയിൽ
ഇരുളിൽ എപ്പോഴും ബലിക്കാക്കകൾ കൊത്തി-
ച്ചികയുമോർമ്മ തൻ അസ്വസ്ഥ തടങ്ങളിൽ
കുപ്പിവളപ്പൊട്ടുപോൽ  കുത്തിക്കയറുന്ന
പ്രണയ പരിഭവത്തിൻ പ്രളയത്തിരകളിൽ
ഓർക്കാൻ കൊതിക്കാത്ത വേർപാടുകളുടെ
ചോരതോരാത്ത മുറിപ്പാടുകളിൽ

പ്രണയമാണേറ്റവും പിഴയുള്ള പിഴവെന്നു
പലകുറി പഠിപ്പിച്ച കാമ്പസ് കഥകളിൽ
കവിതയും കള്ളും കരളുകൊത്തിത്തിന്ന
പഴയ തോഴന്റെ സ്മൃതികുടീരത്തിൽ

കുപിത യൗവ്വനം കൊമ്പുകോർക്കുന്ന
നാട്ടൂടുവഴിയിലെ കയ്യാലപ്പുറങ്ങളിൽ
തലയിൽ വിപ്ലവക്കനലുപാകിയ
വെടിയുപ്പുമണമുള്ള ചെഗ്വേരവരികളിൽ

രാത്രിമഴയിൽക്കുതിർന്നു പുഴനീന്തിയെത്തിയ
വാറ്റുപുരയുടെ കാന്തകയങ്ങളിൽ
പാതിരാപ്പടത്തിന്റെ കുളിരിലും വിയർക്കുന്ന
നാട്ടുകൊട്ടകയുടെ  പനമ്പുമറയ്ക്കുള്ളിൽ

മഞ്ഞുകൊണ്ടും തീവെയിലുകാഞ്ഞും
സ്വയമെന്നെ ഞാൻ വാർത്ത് ഗർഭഗേഹത്തിൽ
നഗരനാട്യത്തിൻ ജാടയാടകൾ
അഴിച്ചുവച്ചു ഞാനൊന്നു തിരിച്ചുപോകട്ടെ.

# അറിവ്

നെഞ്ചുപൊട്ടിയ സ്ലേറ്റിൽ
എഴുതിയുറപ്പിച്ചതിൽ വലിയ സത്യമൊന്നും
പിന്നെയൊരിക്കലും ഞാനറിഞ്ഞിട്ടില്ല:
'അ... അമ്മ... അക്ഷരം...'

കുത്തഴിഞ്ഞ പുസ്തകത്തിൽ
കുത്തിക്കുറിച്ചതിലധികം കാമ്പുള്ള കണക്കൊന്നും
പിന്നെയീജന്മം ഞാൻ കൂട്ടിയിട്ടില്ല :
'എത്ര പെരുക്കിയാലും പൂജ്യം പൂജ്യമേ തരൂ...'

കാലിളകുന്ന ബഞ്ചിൽ കഷ്ടിച്ചിരുന്നു പഠിക്കുമ്പോൾ
തൊട്ടറിഞ്ഞതിലേറെ കനമുള്ള ശാസ്ത്രതത്വം
പിന്നെയീജന്മം ഉള്ളിലുറച്ചിട്ടില്ല:
'ഞെട്ടറ്റാൽ എതുന്യൂട്ടനും ചോട്ടിൽത്തന്നെ...'

പൊട്ടിച്ചെറിഞ്ഞ സൗഹൃദക്കണ്ണികൾ
രക്തം പൊടിയുന്ന വരികളായ് തേങ്ങിയ
കത്തിലൊഴുകിയ കണ്ണീരിനോളം
കണ്ണു തെളിയിച്ച പരമാർത്ഥമൊന്നും ചരിത്രത്തിലില്ല:
'അകലാനെളുപ്പമാണ്; അടുക്കുന്നതിനേക്കാൾ...'

എന്നിട്ടും ഇത്രകാലം പഠിച്ചതും
ഇപ്പോഴും പഠിക്കുന്നതും?
ചില അറിവുകൾ ചെറുതല്ലെന്നറിയാൻ മാത്രം;
ഒട്ടും ചെറുതല്ലെന്നറിയാൻ മാത്രം

# സന്ധിസംഭാഷണം

ചരിത്രവും വർത്തമാനവും സന്ധിസംഭാഷണത്തിനിരുന്ന
ഇരുണ്ട അറയിലേക്ക്
തടങ്കൽപ്പാളയം തകർത്തെത്തിയ
സത്യങ്ങൾ ഇരച്ചുകയറി

ചൂണ്ടുവിരൽ ചുഴറ്റി ചോദ്യങ്ങളെയ്ത്
മുഷ്ടിയെറിഞ്ഞ് ഇരകൾ മുന്നേറുമ്പോൾ
കിതപ്പുമാറാത്ത ബ്രേക്കിങ്ങ്ന്യൂസുപോലെ
ലോകം കാട്ടുതീയിൽ നീറി

ചോരപൊടിക്കുന്ന പേനകൾ തേൻ നിറച്ച തൂലികകളോട്
മുദ്രാമോതിരത്തെക്കുറിച്ചും
തീതുപ്പുന്ന തോക്കുകൾ മലർബാണങ്ങളോട്
മാറ്റച്ചുരികയെക്കുറിച്ചും തർക്കിച്ചുകൊണ്ടിരുന്നത്
ഒരുവേള നിന്നു

വാർന്നുപോയ ചോരയുടെയും
ചോർന്നുപോയ ഉയിരിന്റെയും
തലപെരുക്കുന്ന സ്ഥിതിവിവരക്കണക്കിൽ മുങ്ങി
വാക്കുകൾ മരവിച്ചു നിന്നപ്പോഴും;
വെള്ളിക്കരണ്ടികൾ സ്വർണ്ണത്തളികകളോടും
മധുചഷകങ്ങൾ വീഞ്ഞു ഭരണികളോടും
രംഗബോധമില്ലാതെ
കിന്നാരം പറഞ്ഞുകൊണ്ടിരുന്നതും നിന്നു...

ഇരുണ്ട മൂലകളിൽ മറഞ്ഞിരുന്ന്
ഒറ്റു പണം പങ്കുവച്ചവർക്കിടയിലേക്ക്
മുറതെറ്റിവന്ന വെളിച്ചം
പുത്തൻ നയതന്ത്ര പ്രതിസന്ധിയായി.
അനന്തരം
ചരിത്രം ചരിത്രത്തിലേക്കും വർത്തമാനം
വർത്തമാനത്തിലേക്കും
കുപിതരായി ഇറങ്ങിനടന്നു

ആളൊഴിഞ്ഞ അരങ്ങിൽ തറയിലുരുളുന്ന തലകൾ
അപ്പോഴും വേവലാതിപൂണ്ടു പറഞ്ഞുകൊണ്ടിരുന്നത്
തങ്ങൾക്കുശേഷം വരാനിരിക്കുന്ന പ്രളയത്തെക്കുറിച്ചാണ്.

# നമ്മളെല്ലാം ഓരോ മരമാണ്...

നമ്മളെല്ലാം ഓരോ മരമാണെന്നും
നമ്മുടെ വേരുകൾ വിശന്നലഞ്ഞത്
ഉണ്മയുടെ ഊഷരതടങ്ങളിലാണെന്നും
നമ്മുടെ ഞരമ്പുകൾ ദാഹിച്ചു പാടിയത്
നോവിന്റെ നീരാവിയേറ്റാണെന്നും
നമ്മുടെ ഇലകൾ വിയർത്തുവിണ്ടത്
ഉച്ചക്കിറുക്കിന്റെ മോഹലാവയിലാണെന്നും
നമ്മുടെ പൂക്കൾ പനിച്ചു പിറുപിറുത്തത്
ഈ മണ്ണിന്റെ സ്വപ്നങ്ങളാണെന്നും
നമ്മുടെ കനികൾ ഞെട്ടിനോടു കലഹിച്ചുപിരിഞ്ഞത്
പാതിരാവിന്റെ പെരുവഴിയിലേക്കാണെന്നും
അറിയാതെ പോയത് നാം മാത്രമാണ്...

നമ്മുടെ ശിഖരങ്ങളിൽ
ഒരുപാടുകിളികൾ കൂടുകൂട്ടിയിട്ടുണ്ടെന്നും,
ഓരോ കിളിക്കൂട്ടിലും നമ്മുടെ ഉൾച്ചൂടുകൊതിക്കുന്ന
അനേകം അണ്ഡങ്ങൾ അടവെച്ചിട്ടുണ്ടെന്നും,
ഓരോ അണ്ഡവും കാലത്തിനു കവിതയെഴുതാനുള്ള
കടലാസു കഷണമാണെന്നും,
ഓരോ കടലാസു കഷണത്തിലും
ഓരോ സൂര്യനുദിക്കുമെന്നും
ഓർമ്മകൾ കോരിച്ചൊരിയുമെന്നും
ആലിപ്പഴങ്ങളേറ്റ് നാം ആടിപ്പാടുമെന്നും
മഞ്ഞണിഞ്ഞു തമ്മിൽ കുളിരു പകരുമെന്നും
അറിയാതെപോയതും നാം മാത്രമാണ്...

തിരിച്ചറിയാതെപോയ ആ നമ്മളാണ്
കടലെടുത്ത കരകളായി
അടിക്കടലിലിരുന്ന് ആർത്തുപാടുന്നത്...

# ഭൂഖണ്ഡങ്ങൾ

കടലെന്തിനാണ്
ഭൂമിയെ ഇങ്ങനെ പകുത്തു പലകഷണങ്ങളാക്കിയത്?
കരകളും വൻകരകളുമായി
കണ്ണെത്താദൂരങ്ങളിൽ അകറ്റി നിറുത്തിയത്?

ആരും കാണാതെ കടലാഴങ്ങളിൽ
ഇപ്പോഴും കൈകോർത്തു കിടക്കുന്ന കരകളെ
വീതം വെപ്പിനുമുമ്പെന്നപോലെ
ഒരുവട്ടം കൂടിയൊന്നിണക്കിച്ചേർത്തെങ്കിൽ

ഒരു സൂര്യനെയും ഒരു ചന്ദ്രനേയും കണ്ട്
ഒരേമഴയും ഒരേവെയിലും അണിഞ്ഞ്
ഒരു കാറ്റിന്റെ പൂമണം നുകർന്ന്
ഒരു മഞ്ഞിന്റെ കുളിരിലുലഞ്ഞ്
ഒരേ താളത്തിൽ ഒരേ ഈണത്തിൽ ശ്വസിച്ച്
ഈ ലോകം ഒന്നായി ജീവിച്ചേനെ

വേർപെട്ടുപോയതുകൊണ്ടുമാത്രം വേറെയായവർ
വീണ്ടുമൊന്നിക്കുമ്പോൾ;
കടലിന്റെ കയ്യിൽനിന്നും രക്ഷപെട്ടതിന്റെ
ഒരു കഥയെങ്കിലും പറയാനുണ്ടാകും; ഓരോകടവിനും.

# നാം കാണാതെ പോകുന്നത്

പുസ്തകപ്പുരയുടെ
അസ്ഥിവാരം തുറന്നു
നോക്കുമ്പോൾ കണ്ടത്
ഒരഗ്നിപർവ്വതത്തിന്റെ ഗർഭപാത്രമാണ്
പുറത്തേയ്ക്കുള്ള വഴിതേടി പുതുനാമ്പുകൾ
തിരക്കുകൂട്ടുന്ന കലവറ

മറ്റൊരു ലോകത്തേയ്ക്കുള്ള ഈ പാളങ്ങളിലൂടെയാണ്
സ്വപ്നങ്ങൾ വിൽക്കുകയും വാങ്ങുകയും
ചെയ്യുന്നവരുടെ
'അഗ്നിവണ്ടികൾ' കൂകിപ്പാഞ്ഞുപോകുന്നത്

വലിയ വലിയ തലച്ചോറുകൾ
പടം പൊഴിച്ചിട്ടുപോയ കണ്ണാടിക്കൂടുകളിൽ
പേറ്റുനോവിനെക്കാൾ വലിയ വീർപ്പുമുട്ടലുമായ്
തിളയ്ക്കുന്നു, സർഗ്ഗലാവ...

പെറ്റുപെരുകുന്നതൊന്നും അക്ഷയമാകില്ലെന്നറിഞ്ഞിട്ടും
കുത്തിയിരുന്നു പുസ്തകം തിന്നുകയാണ്
പുസ്തകപ്പുഴുക്കൾ...

വായിച്ചവരികളുടെ രസമൂർച്ഛയിൽ തുടിക്കുന്ന
വായനക്കാരുടെ ഹൃദയങ്ങൾ
വട്ടം വളഞ്ഞിരുന്ന് ഇഷ്ടങ്ങൾ പങ്കുവയ്ക്കുന്നു.

ഈ വെളുത്ത മേഘങ്ങൾക്കിടയിലെ
കറുത്ത കുഞ്ഞാടുകൾക്കിടയിൽ
നാം കാണാതെ പോകുന്നത്
കരിപുരണ്ട കണ്ണുകളുമായി
അക്ഷര ഖനികളിൽ
പണിയെടുക്കുന്ന
അച്ചടിത്തൊഴിലാളികളെ മാത്രമാണ്.

# ‘ചിരിച്ചമുഖവുമായ് മരിച്ചുകിടക്കയോ?’

ചിരിച്ചമുഖവുമായ് മരിച്ചുകിടന്ന
ഒരു സുഹൃത്തിനെ ഓർക്കുന്നു;
ജീവിച്ചിരിക്കെ ഒരിക്കൽപോലും
ചിരിക്കാൻ കഴിയാതെപോയവൻ...

തീപിടിപ്പിക്കുന്ന വാക്കുകളിൽ കവിതയെഴുതുകയും
തോരാമഴപോലെ ചൊല്ലി നടക്കുകയും ചെയ്തിട്ടും
ചേരുംപടി ചേരാത്ത ചോദ്യോത്തരങ്ങളുടെ
ചുരികത്തലപ്പിൽ തോറ്റു വീണുപോയവൻ

മുഖം മൂടിയില്ലാത്ത പകച്ച മുഖങ്ങൾ
മരിച്ചയാൾക്കു ചുറ്റും മരവിച്ചു നിൽക്കുന്നത്
ആദ്യമായ് കണ്ടതന്നാണ്; അവസാനമായും...
‘ചിരിച്ച മുഖവുമായ് മരിച്ചു കിടക്കയോ?’

ഒറ്റക്കണ്ണുകൊണ്ട് ഒക്കെയും കണ്ട അമ്മ
ഉത്തരത്തിനുവേണ്ടിയല്ലാതെ പുലമ്പിയ ചോദ്യം
ഇപ്പൊഴും ചെവിയിലിഴയുന്നു:
‘‘ഒറ്റച്ചിരികൊണ്ട് നീ തോല്പ്പിച്ചത്
ജീവിതത്തെയോ മരണത്തെയോ
ഒറ്റയ്ക്കായ എന്നെയോ?’’

# വിറകുമരം

മതവും മാർക്സിസവും
കലയും കാമവും
ഇഴപിണഞ്ഞ മനസ്സുചോദിക്കുന്നു:
'നീയാരാണ്?'

ഒറ്റുകൊടുക്കപ്പെടുമെന്നറിഞ്ഞിട്ടും
ശിഷ്യനെ ക്വൊട്ടേഷനിൽ കുരുക്കാത്ത
വിഡ്ഢിയെന്ന് വിലാസം

പ്രളയത്തിരകളിൽ പ്രിയകുലം ഒഴുകിമറയുമ്പോഴും
ഉറ്റവർക്കുവേണ്ടി
ഒരു പെട്ടകംപോലും കരുതിവെക്കാത്ത
പാപിയെന്ന് ജാതകം

ഉണ്ടുറങ്ങിയും ഉന്മാദത്തിലുലാത്തിയും
കൊണ്ടാടേണ്ട യൗവ്വനം
മുണ്ഡനംചെയ്തു തെരുവുതെണ്ടിച്ച
മണ്ടനെന്ന് ചരിത്രം

പക്ഷേ;
പെമ്പിറന്നോളുടെ ഉടലിലിഴയുമ്പോൾ
അടിവയറ്റിൽ തീ തിളയ്ക്കുന്ന;
പെറ്റമ്മയുടെ കരവലയത്തിലമരുമ്പോൾ
നെഞ്ചിലെ കനലിലുമുറങ്ങുന്ന;
പെൺകിടാവിന്റെ ചിന്തയിൽ
തലയിൽ കാട്ടുതീപിടയുന്ന
'വെറുമൊരു വിറകുമരമെന്ന്'
ചിത്രഗുപ്തൻ

# ഇന്ന്

ഓണമില്ലാർക്കും ഒരുമയില്ലാർക്കും
ഓർത്തുവയ്ക്കാനൊരു നിമിഷമില്ലാർക്കും
ഓടുന്ന നാടിന്റെ നടുകെ ഓടാൻമാത്രം
ആടുന്നു കഥകൾ നാമെല്ലാം

പൂവില്ല പുഴയില്ല പൂമ്പാറ്റയില്ല
പൂതിയോടെറിയാൻ തേന്മാവുമില്ല
കാടില്ല കടവില്ല കളിമുറ്റമില്ല
വിതയില്ല വിളയില്ല കവിതയിൽപ്പോലും

വേരറ്റുപോകുന്ന വാക്കിന്റെ വേദനയിൽ
വേവലാതിപ്പെടും തൂലികയില്ല
വേട്ടയാടപ്പെടും നാട്ടുനന്മകളെ
ചേർത്തു നിർത്താനൊരു നന്മ മരമില്ല

തമ്മിലറിവില്ല തന്നെയറിയില്ല
തന്നമ്മയും പെങ്ങളും എന്നൊരറിവില്ല
തന്നിലേയ്ക്കടയുന്ന വാതിലിന്നപ്പുറം
തിന്മകൾക്കെതിരൊരു വിരലനങ്ങുന്നില്ല

താരാട്ടുപോൽ തഴുകും പാട്ടു കേൾക്കാനില്ല
താളത്തിൽ തലയാട്ടാൻ മുത്തശ്ശിക്കഥയില്ല
കാലത്തിനൊപ്പം നെല്ലിക്കപോൽ മധുരമേറ്റുന്ന
സ്മൃതികളിൽ നീന്തുവാൻ കൊതിയില്ല

# കണ്ണുകളിറുക്കിയടച്ച് കടന്നുപോയവരോട്

അടിമുടി തോറ്റുപോയൊരു മനുഷ്യൻ
മരണത്തിലേയ്ക്കിറങ്ങി മറയും മുൻപ്
എഴുതിവച്ച വരികൾക്ക്
ചോരയുടെ ചൂരുണ്ടായിരുന്നു:
'ഇന്നെന്നെക്കാണാൻ തിക്കിത്തിരക്കുന്നവരോട്,
ഞാനിന്നലെയും ഇവിടെയുണ്ടായിരുന്നു...'

അതൊരു ആത്മഹത്യാക്കുറിപ്പല്ല,
കുറ്റപത്രമാണ്;
കണ്ണുകളിറുക്കിയടച്ച് കടന്നുപോയവർക്കുള്ള
കുറ്റപത്രം.

# ബാല്യത്തിലേയ്ക്ക്

ബാല്യത്തിലേയ്ക്കൊരു കളിയോടം
ഏതു തീരത്തു ഞാൻ ചെന്നു നിൽക്കേണം
ഏതു തീരത്തു ഞാൻ ചെന്നണഞ്ഞാലും
ബാല്യത്തിലെന്നും പൊന്നോണം

മോദത്തിൻ മധുവുണ്ടു മാറിലമർന്ന-
മ്പിളിമാമനെ നോക്കിച്ചിരിക്കും നേരം
മാനത്തെമലരിനോ എന്നുണ്ണിക്കണ്ണനോ
ചേലെന്നുതേടും താരാട്ടിലേയ്ക്കോ

ഓമനപ്പാദങ്ങൾ മണ്ണിൽപ്പതിപ്പിച്ചു
ഓടിനടന്നതൊടിയിലെല്ലാം
പൂക്കളമാണെന്നു തൊട്ടുമ്മവച്ചെന്നെ
വാരിപ്പുണരും പൂഞ്ചിരിയിലേയ്ക്കോ

തൂശനിൽ തൂകിയ ചെമ്പാവരിയിൽ
ചൂണ്ടുവിരൽചേർത്തെഴുതും ലിപിക്കൊപ്പം
പാഠവും പാട്ടും കളികളുമായെന്നെ
പോറ്റി വളർത്തിയ പാഠശാലയിലോ

ഒറ്റാലൊരുക്കി പരൽമീൻപിടിച്ചും
ഒത്തിരിയൊത്തിരി കുസൃതിചമച്ചും
ഒപ്പത്തിനൊപ്പം ചെറുതായെന്നിൽ
സ്വപ്നം നിറച്ച കളിക്കൂട്ടിലേയ്ക്കോ

പേരറിയാത്ത കുളിരായ് പെയ്തൊരു
നാണം നനഞ്ഞു പിടഞ്ഞനോട്ടത്തിൽ
ഞാനാദ്യം വായിച്ചെടുത്ത കവിതയിലെ
നാരങ്ങാമിഠായി മണമുള്ള കനവിലോ

ഏതേതുതീരത്തണഞ്ഞാലും
ബാല്യത്തിലെന്നും പൊന്നോണം
ബാല്യത്തിലേക്കൊരു കളിയോടം കാത്തു
കാലത്തിനോരത്തു നിൽപ്പാണു ഞാൻ

# തീവെട്ടി

ഓരോ വരിയിലും കാട്ടുതീനാമ്പുകൾ
കരുതിവച്ച കൂട്ടുകാരാ,
നിന്റെ വരികളിൽ നീന്തി നിവരുമ്പോൾ
എന്റെ ഞരമ്പുകളിൽ കടലിരമ്പുന്നു...
ഹൃദയലായങ്ങളിൽ തടവിലിട്ട കുതിരകൾ
തുടലു പൊട്ടിച്ചു തെരുവിലിറങ്ങുന്നു...

നിന്റെ വാക്കുകളിലെ തീതിന്നു വിശപ്പാറ്റുന്ന
ഞാനൊരു തീവെട്ടിയാണെന്നും
കത്തുന്നതലയുമായി ഓരോ ഘോഷയാത്രയിലും
വെട്ടം പരത്തുമെന്നും
രാത്രിയായെന്നു ഭയന്ന് കടലിലൊളിച്ച സൂര്യനെ
പോരിനു വിളിക്കുമെന്നും
ഇരുട്ടിലേയ്ക്ക് എന്റെ ലോകത്തെ തള്ളിയിട്ടവരെ
എരിച്ചു കളയുമെന്നും
സ്വപ്നം കാണുന്നു...
എന്റെ ലോകത്തെ രണ്ടായിപ്പിളർക്കുന്ന
അലാറത്തിന്റെ കാഞ്ചി വലിയുവോളം
ഞാൻ സ്വപ്നം കാണുന്നു...
കെട്ടിയിടപ്പെട്ട ഓരോ 'ഉത്തമമനുഷ്യ'നെയും പോലെ
സ്വപ്നങ്ങളിൽ മാത്രം ഞാനും ഞാനാകുന്നു.

# കൂട്ടക്കുരുതി

പാലമരക്കൊമ്പിൽ നിന്നും പ്രേതങ്ങളും
പനമുടിയിൽ നിന്നും വടയക്ഷികളും
കാഞ്ഞിരച്ചോട്ടിൽ നിന്നും അതൃപ്താത്മാക്കളും
കുടിയൊഴിഞ്ഞിരിക്കുന്നു...

ചോരയൊലിക്കുന്ന നാവുകളും
കോർത്തെടുക്കുന്ന കോന്ത്രൻ പല്ലുകളും
ചുണ്ണാമ്പു ചോദിച്ചു മയക്കുന്ന വെള്ളാരങ്കണ്ണുകളും
നെറുകയിലെ ആണിക്കലയുമൊന്നും ഇനിയില്ല.

പരദൂഷണം പുലമ്പിയും പകപരത്തിയും
പേടിപ്പിച്ചും പീഡിപ്പിച്ചും
കൂട്ടക്കുരുതി നടത്തി,
സീരിയലുകളുടെ ലോകത്ത് തിരക്കിലാണവർ

# തിമിരം തിന്ന തൃക്കണ്ണുകൾ

തിരുനെല്ലിയിലെ തീക്കാറ്റിൽ  ചിറകുകരിഞ്ഞൊരു പേക്കോലം
ചുരമുടിയിൽ കാഞ്ഞിരനിഴലിൽ കീറപ്പായിലൊളിക്കെ,
അടിവയറിന്നാഴക്കടലിൽ ആർത്തിത്തിര വില്ലുകുലച്ചൊരു
നരഭോജി നാഗരികന്റെ നാവിൽ രസനീരു തിളച്ചു.

വേടന്റെ വാരിക്കുഴിയിൽ വീണുതകർന്നു പിടഞ്ഞൊരു പെണ്ണിൻ
വേദനയിൽ വേദനയായ് വിഷവിത്തുകൾ വീണുമുളച്ചു
അവൾ പെറ്റുവളർത്തിയ കുഞ്ഞിനു ദാനം കിട്ടിയ കുലമേത്
അവൾ മോന്തിയ കണ്ണീരുപ്പിനു ലോകം നൽകിയ വിലയെന്ത്?

അവളറിയാ നാട്ടുനടപ്പും അവളെയളന്നൊരു നീതിത്രാസ്സും
കനിവില്ലാതിരയുടെനേരെ കല്ലുതൊടുപ്പതു കാണുമ്പോൾ
തിമിരം തിന്ന തൃക്കണ്ണുകളിൽ ഒരു കരടെങ്കിലുമാവാതെ
എൻകുരയും കൂരിരുൾച്ചുഴിയിൽ നിലതെറ്റിത്താഴുന്നോ?

സമർപ്പണം: തിരുനെല്ലിയിലെ അവിവാഹിതരായ ആദിവാസി അമ്മമാരുടെ കണ്ണീരിന്

# ഇത്ര വളരാതിരുന്നെങ്കിൽ...

ചേലത്തുമ്പിൽ തൂങ്ങി
നടക്കാൻ പഠിക്കുമ്പോൾ
ആകാശത്തോളം വലുതായിരുന്നു
അമ്മ.

കൈവളർന്ന് കാൽ വളർന്ന്
ഭൂമിവിട്ടുയരവേ
ആ വലിപ്പം കുറയാൻ തുടങ്ങി...

മണ്ണിൽ കാലുറച്ച്
പുതുലോകങ്ങളിലേക്കിറങ്ങി നടന്നപ്പോൾ
ഒരുവേള,
തനിക്കുതാഴെയാണെന്നും തോന്നി

ഉള്ളിലെ ചിന്തകൾക്കൊപ്പം
വാക്കുകളും ചെയ്തികളും ചതിച്ചുകൊണ്ടേയിരുന്നു

ഒടുവിൽ
ഒഴിഞ്ഞ വീട്ടിൽ ഒറ്റയ്ക്കാകുമ്പോൾ;
വിളക്കണഞ്ഞു കാഴ്ച്ചകൾ ഇരുട്ടിലലയുമ്പോൾ
കൊതിച്ചു പോകുന്നു;
ഇത്ര വളരാതിരുന്നെങ്കിൽ...

# പാപത്തിന്റെ ഗന്ധം

ആപ്പിളിനിപ്പോഴും പാപത്തിന്റെ ഗന്ധമാണ്...
ആപ്പിളിനു മാത്രമല്ല
മാമ്പഴത്തിനും മാംഗോസ്റ്റിനും
മറ്റെല്ലാ പഴങ്ങൾക്കും
പച്ചക്കറികൾക്കും
അരിക്കും മുളകിനും
അന്തിവിളക്കിലിറ്റുന്ന എണ്ണയ്ക്കും
പ്രാണൻകാക്കുന്ന പച്ചമരുന്നിനും
ആർത്തിമൂത്ത മനുഷ്യന്റെ
പാപത്തിന്റെ ഗന്ധമാണ്...

ഒരുതരിപോലും സഹജീവികളെടുക്കാതെ
സ്വന്തം പണപ്പെട്ടിയിലാക്കാൻ
ആർത്തി മൂത്ത മനുഷ്യൻ തളിക്കുന്ന
മഹാവിഷത്തിന്റെ പാപഗന്ധം;
മഹാപാപത്തിന്റെ വിഷഗന്ധം.

# വിശപ്പിന്റെ വെയിലാറുമ്പോൾ

അടയാളങ്ങളിലും ആപ്തവാക്യങ്ങളിലും
കുരുങ്ങിക്കിടക്കുന്ന
ഈ ലോകത്തിന്റെ കോലായിലിരുന്ന്,
ശൂന്യതയുടെ താഴ്‌വാരങ്ങളിൽ
മേയാനിറങ്ങുന്ന ജീവിതങ്ങളിലേക്ക്
കണ്ണയയ്ക്കുക...

അടിവയറ്റിലെ നെരിപ്പോടിൽ
വിശപ്പിന്റെ കനലാറും വരെ
അരുകിലുള്ള പൊന്തകളിൽ
അടയിരിക്കുന്ന മരണത്തെക്കുറിച്ച്
അവരോർക്കുന്നതേയില്ല.

വിശപ്പിന്റെ വെയിലാറുമ്പോൾ
അവർ മരണത്തിന്റെ മണമറിയുന്നു
തനിക്കു മുകളിൽ അലക്ഷ്യമലയുന്ന
കരിമേഘങ്ങളിലും കാക്കക്കാലിൽ പോലും
അവർ ആപത്തിന്റെ വരവു തിരയുന്നു

പിന്നെ,
ഭീതിയുടെ വേഗമേറുന്ന ചങ്കിടിപ്പിനൊപ്പം
കൂടുതേടിയുള്ള പാച്ചിലാണ്;
വിശക്കുമ്പോൾ കയ്യിലുണ്ടായിരുന്ന
ചങ്കുറപ്പു മുഴുവൻ വഴിയിലുപേക്ഷിച്ച്...

# 'പദപ്രശ്നം'

ചില പദങ്ങൾക്കു മതമുണ്ട്
ചില പദങ്ങൾക്കു ജാതിയും വംശവും വർഗ്ഗവുമുണ്ട്.

എല്ലാ പദങ്ങൾക്കും ഭാഷയും ദേശവുമുണ്ടെങ്കിലും
പല പദങ്ങൾക്കും ലിംഗഭേദമുണ്ടെങ്കിലും
പ്രശ്നമുണ്ടാക്കാതെ മനുഷ്യരെ കൂട്ടിച്ചേർക്കുമ്പോൾ
മതത്തിന്റെ മതിലുകൾക്കുള്ളിൽപ്പെട്ടുപോയ
പദങ്ങളാണ് പരസ്പരമകറ്റി പദപ്രശ്നം കളിക്കുന്നത്.

അന്യന്റെ വാക്കുകൾ സംഗീതംപോലെ
ആസ്വദിച്ചിരുന്ന കാലത്ത്
എനിക്ക് എന്റെ വാക്കുകളും
നിനക്ക് നിന്റെ വാക്കുകളും ഇല്ലായിരുന്നു
നമുക്ക് 'നമ്മുടെ വാക്കുകൾ' മാത്രം

# പാളംതെറ്റിയ തലവര

അമ്മയോടു ചോദിയ്ക്കുമ്പോഴെല്ലാം
കണ്ണീരായിരുന്നു മറുപടി...

അച്ഛനോടു ചോദിക്കാൻ,
ഒരിക്കലും അരികിൽ കിട്ടിയിരുന്നില്ല...

ചങ്ങലച്ചിലമ്പലിൽ ഉത്തരം മുട്ടിപ്പോയ
ചേട്ടൻതന്നെ ഒരു ചോദ്യചിഹ്നമായിരുന്നു...

കൊഴിഞ്ഞു വീണപ്പോഴും ചേച്ചിയുടെ ചുണ്ടിൽ
വിതുമ്പി നിന്നിരുന്നു, തീ പിടിപ്പിക്കുന്ന
കുറേ ചോദ്യങ്ങൾ...

കർമ്മകാണ്ഡത്തിന്റെ ഏതു കവലയിൽ വച്ചാണ്
നമ്മുടെ തലവര നൊമ്പരങ്ങളുടെ കയങ്ങളിലേക്ക്
പാളംതെറ്റി പായാൻ തുടങ്ങിയത്?

# 'സമരമാണ് ജീവിതം'

ആദ്യം,
മരങ്ങളും സമരങ്ങളും
വികസനത്തിനു തടസ്സമെന്നുപറഞ്ഞ്
വേരറുത്തു ....

പിന്നെ,
പ്രതിഷേധങ്ങളും പ്രതിരോധങ്ങളും
പ്രതിലോമമെന്നു പറഞ്ഞ്
അഴിക്കകത്താക്കി...

ഇപ്പോൾ,
വാതുറക്കുന്നവരും വിരലുയർത്തുന്നവരും
വിരുദ്ധരെന്നു പറഞ്ഞ്
തോക്കെടുക്കുന്നു...

വരിയുടക്കപ്പെട്ട ജനതയുടെ
വാരിയെല്ലെടുത്തു തന്നെയാണ് എക്കാലത്തും
അവരെ കുടുക്കിയ എലിപ്പത്തായങ്ങൾ പടച്ചത്

എന്നിട്ടും പലരുമറിയുന്നില്ല
മരങ്ങൾക്കൊപ്പം സമരങ്ങളും പകർന്നുതന്ന
ശുദ്ധവായു ശ്വസിച്ചാണ്
നാമൊക്കെ ഇവിടെവരെ എത്തിയത് ...

എല്ലാ സമരങ്ങളും തെറ്റെന്ന വഷളൻവാദത്തിന് ഒരു വിയോജനക്കുറിപ്പ്

# നരകത്തിലേക്ക്...

എല്ലാ പാമ്പുകളും പത്തിയും പല്ലും കൊഴിച്ച്
പ്രേമഗീതം പാടുന്ന കാലത്തെക്കുറിച്ചാണ്
പറഞ്ഞുവരുന്നത്....

ഇരുട്ടിന്റെ നീല അറകളിൽ സടമടക്കിവച്ച്
ഇറങ്ങിവരുന്ന സിംഹങ്ങൾക്കൊപ്പം
മുയലുകളും മുള്ളൻപന്നികളും
മൂങ്ങയും മുക്കൂറ്റിയുമൊക്കെ
നൃത്തം ചെയ്യുന്ന കാലം.....

ഇലകളിലും പൂക്കളിലും ഉമ്മവച്ച്
നീലാകാശവും നിലയില്ലാക്കടലും
വാരിപ്പുണരുന്ന കാലം....

പുസ്തകങ്ങളുടെ പൂട്ടുപൊളിച്ച്
തെരുവിലിറങ്ങുന്ന അക്ഷരങ്ങൾ
നക്ഷത്രങ്ങളുടെ കൈപിടിച്ച് ചുവടുവയ്ക്കുന്ന കാലം...

അപ്പോഴും മനുഷ്യൻ മാത്രം
കത്തിയും കവണയുമേന്തി
രക്തം തിരിച്ചറിയാതെ
യുദ്ധം ചെയ്തുകൊണ്ടേയിരിക്കും;
നരകത്തിലേക്കുള്ള നൂൽപ്പാലം
ഞെരുങ്ങിക്കടക്കുവോളം...

# കാടുകയറുമ്പോൾ...

ഇടയന്റെ കണ്ണിലൂടെയാണ്
ആട്ടിൻപറ്റം വഴിയറിയുന്നത്...
അവന്റെ നെഞ്ചിടിപ്പിലൂടെയാണ്
അവർ ഇരുട്ടിന്റെ ആഴവും
ഇരപിടിയന്മാരുടെ ഉന്നവും അറിയുന്നത് ...

അവരുടെ ചൂടിലും ചൂരിലുമാണ്
ഇടയന്റെ ഋതുക്കൾ കറങ്ങിത്തിരിയുന്നത്

അതുകൊണ്ടാണ്;
ഇരുവരും വകതിരിവുകൂടാതെ
മൃഗങ്ങളായി കാട്ടിൽക്കഴിയുവോളം
ഇഴപിരിയാത്ത ഇണകളാകുന്നത് .

ഒടുവിലൊരുനാൾ കാടിറങ്ങിയെത്തുമ്പോൾ
നാടിന്റെ തിരിച്ചറിവുകളിൽപ്പെട്ട്
അവന്റെ മനസ്സുമാത്രമെന്തേ 'കാടുകയറുന്നു';
ഇണകളെയും തെളിച്ച്
കശാപ്പുശാലകളിലേക്കും തീൻമേശകളിലേക്കും?

# കാലങ്ങൾക്കിപ്പുറം...

എഴുതാതെപോയ വരികളിലെന്റെ
ഹൃദയമുണ്ടായിരുന്നെന്ന് കാമുകൻ
പറയാതെപോയ വാക്കുകളിലെന്റെ
പ്രാണനുണ്ടായിരുന്നെന്ന് പ്രണയിനി

എഴുതാതെപോയ വരികളും
പറയാതെപോയ വാക്കുകളും
കണ്ടുമുട്ടുമ്പോഴിപ്പോഴും
ഉറവിലുറച്ചുപോയ ഓർമ്മകൾ
പ്രാർത്ഥിക്കാറുണ്ട്:
മരവിച്ചുനിന്നു പോയ കാലത്തെ
ഉരുക്കിയുണർത്താനെങ്കിലും
ഒരു തീമഴ പെയ്തെങ്കിൽ !

# മഴയുടെ മുഖം

എന്റെ കണ്മുൻപിൽ പെയ്ത മഴയ്ക്കെല്ലാം
ഒരേനിറമായിരുന്നു
മച്ചില്ലാത്ത മേൽകൂരയിലെ മാളങ്ങളിൽ നിന്നും
പാമ്പുകളെപോലെ പാഞ്ഞടുക്കുന്ന
പെരുംമഴച്ചാലിൽ ഒഴുകി മറയാതെ
ഇത്തിരിപ്പോന്ന ഞങ്ങളെ ചേർത്തു നിർത്തുമ്പോൾ
ഉച്ചിയിൽ വീണു പൊള്ളിയ
കണ്ണീരിനു പിന്നിലെ
കട്ടപിടിച്ച ഇരുട്ടിന്റെ നിറം;
എത്ര പെയ്തിട്ടും തെളിയാത്ത കൺകോണിലെ
കട്ടിമേഘങ്ങളുടെ കരിവാളിച്ച നിറം...

എന്റെ കാതോരം പെയ്ത മഴയ്ക്കെല്ലാം
ഒരേ താളമായിരുന്നു...
അടക്കിപ്പിടിച്ച തേങ്ങൽ
അറിയാതെ അണപൊട്ടിയൊഴുകുമ്പോൾ
ഞെരിഞ്ഞമരുന്ന ശ്വാസഗതിയുടെ താളം;
എന്റെ നെഞ്ചിലേക്കിടിച്ചു കയറുന്ന
മറ്റൊരു ചങ്കിടിപ്പിന്റെ താളം

എന്റെ ഉള്ളിൽ പെയ്ത മഴയ്ക്കെല്ലാം
ഒരേ മുഖമായിരുന്നു
എന്തിനെന്നറിയാതെ ജനിച്ചുജീവിച്ചു മരിച്ചുപോകുന്ന
അമ്മമാരുടെയും മുഖം...
മരിച്ചുപോകുവോളം മറ്റാരും തിരിച്ചറിയാത്ത മുഖം...

# പുനർജ്ജനി

കുന്തിരിക്കവും മരുന്നും മണക്കുന്ന നെറ്റിയിൽനിന്നും
പിടഞ്ഞെണീറ്റ ചുണ്ടുകൾ
നിലവിളിയുടെ നിലയില്ലാക്കയത്തിലേക്ക്
വഴുതിവീഴും മുമ്പേ,
പ്രണയം പ്രഖ്യാപിച്ച നാളുകളിൽ വിടർന്നപോലെ
നിന്റെ മിഴികൾ ഒരുവട്ടംകൂടി
മലർക്കെ തുറന്നൊന്നു കാണുക;
കൊഴിഞ്ഞ ഇലകൾക്കും
ഞെരിഞ്ഞമർന്ന പുൽനാമ്പുകൾക്കും മീതെ
ഒഴുകിനീങ്ങുന്ന മാന്ത്രികപ്പരവതാനിയിലേറി
പറന്നുപോകുന്ന ഈ ഇണക്കിളിയെ

പിന്നെ,
നിനക്കുമുൻപേ എല്ലാം മറന്നിറങ്ങിപ്പോയവനെ
ജയിക്കാൻ തിരിച്ചു നടക്കുക;
നിലയ്ക്കാത്ത ഒരു ഘടികാര സൂചിപോലെ
അമ്മയിൽ നിന്നും മകളിലേക്ക്...
അമ്മയുടെ ഗർഭപാത്രത്തിലേക്ക്...
വൃഥാവിലായ വ്രതങ്ങളുടെ തീരങ്ങൾ പിന്നിട്ട്
പിന്നെയും പിന്നെയും പിറകോട്ട്
കറങ്ങിത്തിരിഞ്ഞ് ഒരേ കവിതയിലെ
പരസ്പരം പുണരുന്ന വാക്കുകളായി
പുനർജ്ജനിക്കുംവരെ...

# പാതികരിഞ്ഞൊരു പുഷ്പം

പാതിയടഞ്ഞൊരു വാതിലിനരികിൽ
പാതികരിഞ്ഞൊരു പുഷ്പം
ദൂരെനഭസ്സിൽ കരിന്തിരിനീറി
കാറ്റിലുലഞ്ഞൊരുനാളം

കൂടണയാത്ത കിളിയുടെമിഴിയിൽ
പെയ്തൊഴിയാക്കരിമേഘം
രാവൊരു നിഴലായ്പടരുംനേരം
ഉറവറിയാത്തൊരുനീറ്റൽ

ചാരെയിരുന്നീക്കണ്ണുതുടയ്ക്കാൻ
ആരുമെഴാതെയനാഥം
വേരുകളറ്റൊരുകാറ്റിനുവേണ്ടി
കാതോർക്കുന്നു വിമൂകം

ഓർമ്മയുടീതളുകൾപൊഴിയും ശാപ-
സായന്തനത്തിന്നിരുളിൽ
ഓർമ്മകൾഅണയുവതേറ്റംനന്നെ
ന്നോർത്തൊരു വ്യർഥജന്മം

അഗതി മന്ദിരങ്ങളിൽ വഴിക്കണ്ണുമായി കാത്തിരിക്കുന്ന അമ്മമാർക്ക്

# പ്രാക്ക്

ഫ്രിഡ്ജടയ്ക്കുമ്പോൾ
അകത്തുനിന്നൊരു തളർന്ന തേങ്ങൽ
തണുത്ത വാതിലിൽ തലതല്ലി
മരണവെപ്രാളം

ഉറവയിലുറച്ചുപോയ നിലവിളിപോലെ
കുറെ മരച്ചഭ്രൂണങ്ങൾ...
ചുമരിൽത്തട്ടിത്തകർന്ന തൂവൽപോലെ
അകലെയെങ്ങോ ഒരമ്മ...

മുട്ടപൊട്ടിക്കുമ്പോൾ കേട്ടത്
രക്ഷപെട്ടതിന്റെ ഘോഷമല്ല
കൊന്നിട്ടും തിന്നിട്ടും വെറിതീരാത്തവർക്കുള്ള
ചുട്ടുപൊള്ളുന്ന പ്രാക്കാണ്.

# താന്തോന്നികൾ

നിഴലുകളോട് നിറങ്ങൾ ചോദിച്ചു:
ആരാണ് നിങ്ങളുടെ അച്ഛൻ?
ആരാണ് അമ്മ?

സൂര്യനെന്ന് ചിലർ
അഗ്നിയെന്ന് മറ്റുചിലർ
നിലാവെന്നും നക്ഷത്രങ്ങളെന്നും വേറെ ചിലർ

മാർത്താണ്ഡൻമുതൽ മിന്നാമിന്നിവരെ നീളുന്ന
വംശാവലിയിൽ
കുരുങ്ങിക്കിടക്കുമ്പോഴും
നിങ്ങൾമാത്രം എന്തേ ഇങ്ങനെയായി?

നിയതമാനങ്ങളില്ലാതെ
നിയതരൂപങ്ങളില്ലാതെ,
മനുഷ്യമനസ്സുപോലെ
താന്തോന്നികളായി?

# ഓട്ടക്കൈ

''ഓട്ടക്കൈവിടവിലൂടെ വാർന്നുപോയ ഐശ്വര്യമാണ്
നിങ്ങളെ ഒന്നുമല്ലാതാക്കിയത്...''

വലിയ കാറുകളിൽ വിരുന്നുവരുന്ന
കൂട്ടുകാരുടെ മുന്നിൽ
ഒരിക്കലുമൊടുങ്ങാത്ത ആഘോഷരാവുകളിൽ
ഒഴുകിനടക്കുന്ന അയൽക്കാരുടെ കണ്ണിൽ
വളർച്ചയുടെ പടവുകൾ ഓടിക്കയറുന്ന
ഉടപ്പിറന്നോരുടെ പിന്നിൽ
ചടച്ച സ്വപ്നങ്ങളും പിന്നിത്തുടങ്ങിയ പ്രതീക്ഷയുമായി
ഒതുങ്ങി നിൽക്കേണ്ടിവന്ന ഭാര്യയുടെ കുത്തുവാക്കുകൾ:
''ഓട്ടക്കൈവിടവിലൂടെ വാർന്നുപോയ ഐശ്വര്യമാണ്
നിങ്ങളെ ഒന്നുമല്ലാതാക്കിയത്''

പക്ഷെ,
മരണത്തിനും ജീവിതത്തിനുമിടയിൽ പകച്ചുനിന്ന
പഴയ കൂട്ടുകാരനെ കൈപിടിച്ചു നടത്തുമ്പോൾ...
ഒട്ടിയവയറിലേക്കൊരിക്കലും വിരുന്നുവരാത്ത ദൈവത്തെ
വിളിച്ചുതേങ്ങുന്ന വിഗതബാല്യങ്ങളിലേക്ക്
വിളിക്കാതെ ചെല്ലുമ്പോൾ...
തളർച്ചയുടെ താഴ്വാരങ്ങളിൽ തലചുറ്റിവീഴുന്ന
നരച്ച മൗനത്തിന്റെ ഇരുട്ടുമുറികളിൽ
ഒഴിഞ്ഞകൈകളും നിറഞ്ഞ മനസ്സുമായ്
അലഞ്ഞു നടക്കുമ്പോൾ...
ഈ ഓട്ടക്കൈചോരാതെ
ഞാനെന്നും ഓണമുണ്ണുന്നു.

# എത്ര തോറ്റിട്ടും തോൽക്കാതിരിക്കാൻ....

എത്ര തോറ്റിട്ടും തോൽക്കാതിരിക്കാൻ
എത്ര വീണിട്ടും താഴാതെണീക്കാൻ
എന്റെയുള്ളിലെ വിളക്കുമാടത്തിൽ
കണ്ണുപൂട്ടാതെ കാത്തിരിക്കുന്നിവർ

പത്തുമാസത്തിൻ പലിശപെരുക്കാതെ,
പേറ്റുനോവിൻ ചൂളയിലുരുക്കാതെ,
പുകപടർന്ന കൺകോണിലിഴയുന്ന
കരിപുരണ്ട കണ്ണീരിൽ കരുതിവച്ച
കനൽവഴിയിലെന്നും കവചമാകുന്ന
ഉള്ളുരുകുമൊരു പ്രാർത്ഥനയായമ്മ

കലിയും കൂടോത്രവും തലതിരിച്ചെഴുതിയ
ഓർമ്മത്തെറ്റിന്റെ വഴികളിൽ
കാറിത്തുപ്പി നടക്കുമ്പോഴും
കട്ടിളപ്പടിയിലൊരു കാവലാളായി,
കൊത്തിപ്പറിക്കുന്നവരുടെ
ഉള്ളിലേയ്ക്കെയ്യുന്ന
കത്തുന്ന നോട്ടമായച്ഛൻ

കൈവെള്ളയിലെ പുളിവാറൽ നീറ്റലിൽ
നൊന്തുപ്രാകിയ നാവിലേക്ക്
സ്വന്തം മോതിരംകൊണ്ടു ചാലുഴുത്
വിത്തെറിഞ്ഞ് വിളപൊലിപ്പിച്ച്
പകർന്നുതന്ന പാഠങ്ങളായി
വിരൽത്തുമ്പിലെന്നുമുണരുന്ന
വഴിപിഴക്കാത്ത വരികളായാശാൻ

എത്ര തോറ്റിട്ടും തോൽക്കാതിരിക്കാൻ
എത്ര വീണിട്ടും താഴാതെണീക്കാൻ
എന്റെയുള്ളിലെ വിളക്കുമാടത്തിൽ
കണ്ണുപൂട്ടാതെ കാത്തിരിക്കുന്നിവർ.

# വിത്ത്

മൗനമേ നിന്റെ മഹാശിഖരത്തിലെൻ
വാക്കുകൾ വിതച്ചു ഞാൻ കാത്തിരിക്കുന്നു;
സ്വരമായ് സാഗരഗർജ്ജനമായ് പുനർ-
പിറവിയിൽ നീയെന്നിലുറവകൊണ്ടീടുമോ?

ചായംപുരട്ടി ചിരിചുരത്തി ചതി-
ച്ചാലുതീർത്തൊക്കെയും തന്നിലേയ്ക്കൂറ്റുന്ന
കാളകൂടത്തിന്റെ കാലഭേദങ്ങളിൽ
ധ്യാനലീനനായ് കാതോർത്തിരിക്കും;
വാക്കുകൾ വിതച്ചു വിത്തെടുത്തുണ്ണുന്ന
വാഗ്മികളിലല്ലെന്റെ സ്വപ്നം.

ഇരുളിലലയുമൊരു കുഞ്ഞിന്റെ കണ്ണിലേ-
യ്ക്കൊഴുകിയെത്തുന്ന കൈത്തിരിനാളമായ്,
അഭയമായ്, അരികുചേർത്തുനിർത്തി
കണ്ണുതോർത്തിത്തെളിക്കാൻ തുടിക്കുമൊരു
താരാട്ടുപാട്ടായ് കിളിർത്താൽ മതി.

മൗനമേ നിന്റെ മഹാശിഖരത്തിലെൻ
വാക്കുകൾ വിതച്ചു ഞാൻ കാത്തിരിക്കുന്നു

# തെമ്മാടിക്കുഴി

കൂട്ടംതെറ്റിപ്പോയ കുഞ്ഞാടുകൾക്കെല്ലാം
എന്റെ മുഖമാകുന്നു;
വിതക്കാതെ വിളവെടുത്തവന്റെ
നിവരാത്ത മുഖം.

കുമ്പസാരക്കൂട്ടിലുതിർന്നുവീണ
രക്തം പൊടിഞ്ഞ തൂവലിൽ
കൊത്തിക്കീറിയ ചുങ്കക്കാരുടെ
മൊത്തം പേരുകുറിച്ചിരുന്നു; എന്നിട്ടും....

ബലിപീഠത്തിനരുകിൽനിന്നും
ഇറങ്ങിയോടേണ്ടിവന്ന കല്ലേറുകാരെത്തേടി
തിരുഹൃദയപ്പള്ളിയിലെ തെമ്മാടിക്കുഴിയുടെ
കിതപ്പിപ്പോഴും പിന്നാലെയുണ്ട്.

ഒലിവുമരച്ചില്ലയിൽ പ്രാപ്പിടിയന്മാർ
ചട്ടവാറൊച്ചയിൽ ചുവടുവയ്ക്കുമ്പോൾ
എന്റെമഞ്ചവുമായി ഞാൻ മലകയറുന്നു;
മൂന്നുവട്ടം കോഴികൂകുംമുൻപേ ചാവുമണി മുഴങ്ങും.

# സാക്ഷി

ഒടുവിലത്തെയത്താഴം കഴിക്കാതെ
ഇടവഴിയിൽ ഇരുളിലേക്കിറങ്ങവേ
പിറകിലാരുടെ കാൽപ്പെരുമാറ്റമായ്
അരികിലെത്തുന്ന മരണമേ സാക്ഷി നീ...

മിഴിയിലീറനും വഴിക്കണ്ണുമായി
പുരയിലെൻ പെണ്ണു കാത്തിരിപ്പുണ്ടാകും
അരികിൽ ചങ്കിടിപ്പിൻചില്ലേറ്റ്
മുറിഞ്ഞവരികൾപോലെൻ  പൊടിക്കിടാങ്ങളും

ഇരുളിൻ മഷിമറഞ്ഞണയും
കരിന്തിരിപോൽ ഒരു നാമജപം
അരികിൽ, കൈകളാൽ മുഖംപൊത്തി
വിതുമ്പുന്ന ‘വടവൃക്ഷം’

അരികിലാരുമില്ലാതെ,
ഇടവഴിയിൽ രണ്ടു നിഴലുകൾ നേർക്കുനേർ;
പിരിയും വഴികളെങ്ങോട്ട്
രണ്ടും നിന്നിലേക്കെന്നോ സാക്ഷീ?

# രക്തത്തിൽമുങ്ങിയ
# ഭൂപടം

ഉറക്കമില്ലാത്ത രാത്രികളിൽ
തലക്കുള്ളിൽ നരച്ചീറുകൾ കൂടുലയ്ക്കുന്നു...

പറന്നകലുന്ന യന്ത്രപ്പറവകൾ
വിതച്ചുപോയ വിനാശങ്ങളിൽ;
തകർന്നു വീണ കളിവീട്ടിനുള്ളിൽ
എന്റെ കുഞ്ഞുങ്ങളും കുരുങ്ങി കിടപ്പുണ്ടാകുമോ?

രക്തത്തിൽമുങ്ങിയ ഭൂപടത്തിലെങ്ങും
രക്ഷപ്പെടാത്തവരുടെ മുറവിളിമാത്രം
തൊണ്ടയിലുടക്കിയ നിലവിളിപോലെ
മുങ്ങിത്താഴുന്നു വൻകരകൾ; മൂകം

ഒടുവിലെപ്പോഴോ ഉറക്കത്തിലേക്ക്
ഊറിയിറങ്ങുമ്പോൾ,
കാൽവലിച്ച് തറയിൽ തലയടിച്ചു വീഴ്ത്തുംപോലെ
അലാറത്തിന്റെ അലറൽ
കൊത്തിക്കീറാൻ പറന്നിറങ്ങുന്ന
ഫ്ളാഷ്ന്യൂസുകളുടെ ലോകത്തേക്ക്
ദുഃഖത്തിൽ കുതിർന്ന
ഒരു പ്രഭാതംകൂടി

# പ്രണയം

എല്ലാവെളിച്ചവും അറകളിലുറങ്ങിപ്പോയരാവിൽ
എല്ലാസ്വരങ്ങളും ഉറവയിലുറച്ചുപോയപ്പോൾ
എല്ലായിലയും കൊഴിഞ്ഞ മരച്ചില്ലയിൽ  മനംചേർത്ത്
എല്ലാ തൂവലുമുതിർന്ന കിളി വിങ്ങി:
'വേർതിരിവിന്റെ നേർത്ത ഇഴകൾപോലും
നമുക്കിടയിൽ ഇല്ലാതായിരിക്കുന്നു...'

ഇരുളുപൊത്തിയ കണ്ണിൽനിന്നും
ഇരതേടിപ്പാഞ്ഞ അമ്പൊരെണ്ണം
അതിരുതെറ്റിത്തറച്ചത്
ആകാശച്ചില്ലയിൽ ആലോലമാടിയ
ആലിലക്കാൽ വെള്ളയിലത്രേ

അന്ന്
ഇറ്റിറ്റുവീണ തേൻതുള്ളികളിൽ നിന്നും
മൊട്ടിട്ടുവിടർന്നു സ്വപ്നങ്ങളത്രേ
ഇക്കാലമത്രയും
പ്രകൃതിയെ  പ്രണയിക്കാൻ കൊതിപ്പിച്ചത് .

# ഓർക്കുക; എല്ലായിപ്പോഴും

ഓട്ടക്കൂരക്കുടിലിൽ നിന്നും
ഒട്ടിയവയറിൻ തീവെയിൽനീന്തി
ഇത്തിരി സ്വാസ്ഥ്യം തേടിവരുമ്പോൾ
സ്വത്വമഹത്വകഥകൾ വിളമ്പി
ശത്രുഭയപ്പേക്കനവുകൾ വിതറി
കത്തും കനലിൽ എണ്ണ പകർന്നാൽ
കത്തിത്തീരും സർവം ഓർക്കുക;
സത്തുക്കൾ നമ്മൾ

രക്തംവീണു കറുത്തൊരു മണ്ണിൽ
വിത്തുകൾ വീണു മുളക്കാറില്ല
അഥവാ ഒന്നു കുരുത്തു തളിർത്താൽ
രക്തംമോന്തിത്തഴച്ചുവളർന്നാൽ
കരിനീലഛവിപടരും ഇലകൾ
അമ്ലതമുറ്റിയ വായുചുരത്തും
പൂക്കളിലൂറും ചോരനുകർന്നു
പൂമ്പാറ്റകൾ നരച്ചീറായി മടങ്ങും

കാറ്റുകുടഞ്ഞും കല്ലിലുലഞ്ഞും
കിട്ടിയകനികൾ രുചിക്കും മക്കൾ
രക്തംതുപ്പി വീണുമരിക്കും
പകരംചിന്തിയ ചോരച്ചാലിൽ
കാലം കാറ്റിൻതേരിലുലാത്തും
ഓർക്കുക നിത്യം, സത്തുക്കൾ നമ്മൾ...

# നീതി(സാരം)

മഹസ്സറെഴുതുമ്പോൾ ഏമാന്റെ കൈയ്യിൽ
പ്രതിയുടെ വിരലുകളായിരുന്നു
തെളിവെടുക്കുമ്പോൾ സാക്ഷിയുടെ മുഖത്ത്
അടഞ്ഞ കണ്ണുകളായിരുന്നു

വിധിയെഴുതുമ്പോൾ പേനയുടെ നിഴലിൽ
ഒരു കൂർത്ത കത്തി മറഞ്ഞിരുന്നു
പത്രത്തിൽ ഒഴുകിത്തളംകെട്ടിയ വരികളിൽ
പച്ചനോട്ടിൻ ഗന്ധമായിരുന്നു.

തണുത്ത വാക്കുകളിൽ തലോടലിൽ
ഒളിച്ചിരുന്ന് നീതി മധുരമുണ്ണുമ്പോൾ
മരിച്ച മനുഷ്യന്റെ അമ്മയുടെ കണ്ണീരുമാത്രം
തിമിർത്തു പെയ്തുകൊണ്ടേയിരുന്നു...

# നാഗമുത്തി

ആടുപാമ്പേ.... ആടുപാമ്പേ....

ആടുപാമ്പേയെന്നു ചങ്കുപൊട്ടിപ്പാടി
പാലൂട്ടാനാർക്കുണ്ട് മോഹം
പാൽകൊടുക്കും കയ്യിൽ പല്ലമർത്തി
പാപി പ്രാണനൂറ്റില്ലെന്നാർക്കു തിട്ടം?

ആദ്യപാപത്തിന്റെ ശാപഭാരംപേറി
ആയിരംജന്മം ഇഴഞ്ഞു തീർത്തെങ്കിലും
മാറ്റിയില്ലാ നീ നിന്റെ മനസ്സിലെ
സാത്താന്റെ കാമനകൾ കായ്ക്കുന്ന തോട്ടം.

നിന്റെ ഉദരത്തിൻ നിഗൂഢഗന്ധം ശ്വസി-
ച്ചെത്ര പാലകൾ പൂത്തുലഞ്ഞീല
നിന്റെ ഹൃദയത്തിൻ ശൃംഗാരതാളത്തി-
ലെത്രകാവുകൾ മുടിയുലച്ചീല?

എങ്കിലും, ചോരകട്ടച്ച കണ്ണിന്റെ ഓടയിൽ
കാട്ടുതീയായ് പകപടർന്നു കയറുമ്പോൾ
നീ മറക്കുന്നു നിന്നെത്തന്നെയും
നിന്നെ ഊട്ടിയോരീമർത്ത്യമോഹവും

നാലുകെട്ടിൻ മൺമതിലുകളിടിഞ്ഞ്
മച്ചിൻപുറത്താകെ ശാപപ്പുറ്റുകൾ മുളച്ച്
തറകളിൽ പാതാളപ്പുഴകളിഴഞ്ഞ്
തറവാടു തെണ്ടിത്തിരിഞ്ഞുപോയപ്പൊഴും

മുത്തശ്ശ, നച്ഛനെ ആട്ടിപുറത്താക്കി
മുത്തശ്ശി ഭ്രാന്തുപിടിച്ചു പുലമ്പി
പെറ്റമ്മയുള്ളിൽ കാമം പുകഞ്ഞ്
മറ്റൊരു പുരുഷന്റെ കൂട്ടിൽ കുടിയേറി

ഏട്ടന്റെ കയ്യിൽ മുത്തശ്ശനൊരുനേർത്ത-
തേങ്ങലായ് കുതറിക്കുഴഞ്ഞു വീണപ്പൊഴും
മാവുമറിഞ്ഞെന്റെ  പൊന്നുപെങ്ങൾ
ആ വിറകിനൊപ്പം കരിഞ്ഞമർന്നപ്പൊഴും

പടിയിറങ്ങുന്ന പകലിന്നു പിറകേ
കൊളുത്തി നിൻ കാവിലെ  കൽവിളക്കിൽ തിരി
പടമൊഴിഞ്ഞുപോം ഋതുക്കൾനോക്കി
നാഗക്കളംവരച്ചു നൂറുംപാലുമൂട്ടി

പാലപൂത്തു ശൃംഗാരരസമൊഴുകുമ്പോൾ
മാളങ്ങൾ മറന്നിണചേർന്നു നിങ്ങൾ
പെറ്റുപെരുകിക്കാവുനിറഞ്ഞിഴഞ്ഞു
പട്ടിണിയെൻ ശിഷ്ട നാലുകെട്ടിലും

ഭ്രാന്തിയാം മുത്തശ്ശി പഴിചൊല്ലിപ്രാകി
കാവിൽ കനലൊരുക്കി  തീയിലുറഞ്ഞുതുള്ളി
പച്ചമാംസമുരുകുന്ന മണമുയർന്നുല
പാലയിലയിൽ പാണ്ഡുപോൽതീപടർന്നു

കാവു കാക്കുന്ന കൽമതിൽപ്പൊത്തിൽ
കത്തിയെരിയുന്ന കണ്ണിൽ ഗ്രഹണദാഹം തിളച്ചു
പിടഞ്ഞുവീണ മുത്തശ്ശി ഒരു നീല-
ഫണമായ് കോച്ചിവലിഞ്ഞു ചീറ്റി

അരുത് പാമ്പേ... നീയിത്ര പാപിയെ-
ന്നറിഞ്ഞീല  നിന്നെ പാലൂട്ടിയനേരം
മുത്തശ്ശി കാട്ടിയതെത്രയും ഭ്രാന്തെങ്കിലു-
മെത്രനാളൂട്ടിയാക്കെ നിൻ വംശപരമ്പര

എത്ര നാഗക്കളം വരച്ചു
എത്ര പൂക്കുലയുറഞ്ഞുതുള്ളി
എത്ര സന്ധ്യകളിൽ ചാമരമുടിയുലച്ചു
നിൻനാഗക്കളംമാച്ചുകുഴഞ്ഞുവീണു.

# മഷിയുണങ്ങും മുൻപേ

ജാലകശീലയ്ക്കുമപ്പുറം നരവീണ
നാട്ടുമാവിൻ കൊമ്പിലൊന്നിൽ
കുളിച്ചുനീർകുടയും ബലിക്കാക്കയെന്തേ
തുറിച്ചുനോക്കുന്നു?

വെളുക്കുവോളം കുളിച്ചിട്ടും
വെടിപ്പുപോരെന്നു തോന്നിയോ
തിടുക്കമൊടെ സൂര്യൻ വീണ്ടും
കടലുതേടിപ്പായുന്നു

തിടുക്കമെന്തിനീ
നാഴികമണിതൻ
മെലിഞ്ഞകാലിൻ കിതപ്പിനീണത്തിനും?

പാതിവഴിയിൽ പാടിനിറുത്തിയ പാട്ടിലെ
ഒടുവിലത്തെ വരിയൊന്നു ഞാൻ
മഷിയുണങ്ങും മുൻപേ; മറവി തിന്നും മുൻപേ
മനസ്സുപറയുംപോലെ മാറ്റി എഴുതിക്കോട്ടെ...

# കണ്ണുനീർ

കരയുവാൻമാത്രം അറിയുന്നൊരമ്മയെ
കരുതിയാണിന്നെന്റെ കരളുരുക്കം
മരണമേ ഇനിയൊറ്റ ശരണസങ്കേതമെ-
ന്നലയുന്ന മനസ്സെന്റെ മരണപത്രം.

ജനിമൃതിക്കിടയിലീ ചെറുതുരുത്തിൽവന്നു
വിടരാതെ കരിയുന്ന മലരാകിലും,
മഴവില്ലിൻ നിറമേഴുമലിയുന്ന മൊഴികളിൽ
നിറയുന്ന നിനവാണീ ശുഭ്രസത്യം.

തരളമൊരു താരാട്ടു തളരുമ്പൊഴും
നിറമിഴിയിൽ നീർമേഘങ്ങൾ പിടയുമ്പോഴും
നേർത്തതേങ്ങലിൻ നനവേറ്റു നിദ്രയുലയുമ്പോഴും
നിൻ ഹൃദയത്തിൽ ഞാനേ ചേർന്നിരുന്നു.

ഇരുളുറയ്ക്കുമ്പോൾ ചുമരുകൾപോലും
ഇരതിരഞ്ഞലയുന്ന വലകളാകുമ്പോൾ
ഇടവഴിയിലെങ്ങോ കരിയിലക്കലമ്പലിൽ
വഴിമറന്നലയുന്ന വരികളാണച്ഛൻ

പ്രണയമൊരു പ്രളയമായ് കരകളിൽപടരവേ
അടിവേരുപൊട്ടി നിലമമരുന്നതരുവിൻ
അറിയാതെപോയ മുറിവുകളിലെപ്പൊഴും
പുഴുവായിഴഞ്ഞ ശാപനിഴലാണ് ബന്ധം.

ചിറകുണരുവോളം തണലിന്റെ തണുവറി-
ഞ്ഞരികിലാശ്ലേഷത്തിൽ വിരിഞ്ഞു, പിന്നെ
അഭയമില്ലാത്ത കരയിൽ കൈവിട്ടു, പുതു
പുറങ്ങൾതേടി മറയുന്ന മറവിയോ മക്കൾ?

ഉറക്കമില്ലാതെ മെത്തയിൽ
മലക്കമുരുളുന്ന രാത്രിയിൽ
മനസ്സിലെപ്പോഴും കാട്ടുതീയിൽ പെട്ടു
പിടക്കുമോർമ്മകൾ കൊത്തിവലിക്കുന്നു:

'വരിക ഉണ്ണി, നീ ഒരു താരാട്ടുപാട്ടിന്റെ
വരികളായെൻ അരികിലേക്കിനി;
വരിക ഉണ്ണി നീ ഒരു താരാട്ടുപാട്ടിന്റെ
വരികളായെൻ അരികിലേക്കിനി...'

# ചത്തുപോയവരുടെ ജാതകം

ചത്തുപോയവരുടെ ജാതകം നോക്കിയിട്ടുണ്ടോ?
അവിടെ;
ഇരനഷ്ടപ്പെട്ട വേദനയിൽ
ഇരുന്നുകരയുന്ന ഗ്രഹങ്ങളെ കാണാം
നടവരമ്പുനിലച്ച നീറ്റലിൽ
നഷ്ടബോധം വേട്ടയാടുന്ന ഇഷ്ടദേവതകളെ കാണാം
വഴിമുട്ടിപ്പോയ ജീവിതവറുതിയിൽ
കുഴങ്ങുന്ന കർമ്മചക്രങ്ങൾ കാണാം
കൺമുന്നിലെ കട്ടപിടിച്ച ഇരുട്ടിൽ നോക്കി
പകച്ചുനിൽക്കുന്ന നക്ഷത്രങ്ങളെ കാണാം
അപഹരിക്കാൻ ഇനിയൊന്നുമില്ലാതെ
വിളറിനിൽക്കുന്ന രാഹുകേതുക്കളെ കാണാം
പക്ഷെ,
ഒഴിഞ്ഞകളങ്ങളിൽ കുഴഞ്ഞുവീണ്
ഉരുകിത്തീരുന്ന ഉറ്റവരെ മാത്രം കാണില്ല

# പുതുവത്സര പ്രതിജ്ഞ

അഞ്ചാറുവട്ടം കുടിനിറുത്തീട്ടുണ്ട്
അതിലേറേത്തവണ വലിയും
കറങ്ങിനടക്കലും കള്ളംപറച്ചിലും
പുറത്തുപറയാൻ വയ്യാ കുരുത്തക്കേടുകളും
പലവട്ടം ആശിച്ചു നിർത്തിയതാണ്;
ഓരോരോ പുതുവത്സര പ്രതിജ്ഞയായി...

നിർത്തൽ മാത്രമോ,
പുതുതുടക്കങ്ങൾ പ്രഖ്യാപിച്ചും
പുതിയ മനുഷ്യനാകാൻ ശ്രമിച്ചതാണ്,
പതിവുപോലെ പലപുതുവത്സരത്തിലും

മടിയിലൊതുങ്ങാത്ത മരമായി വളർന്ന
മടികുറയ്ക്കാമെന്നു ഭാര്യയോട്,
അടവുതെറ്റിയ വായ്പ ഇനിയൊരു
അടഞ്ഞ അധ്യായമെന്നച്ഛനോട്,
വരുന്ന നാളുകളിൽ വഴക്കിനില്ലെന്ന്
വിതുമ്പി നിൽക്കും അമ്മയോട്,
കടിഞ്ഞൂൽകിടാവിന്റെ ഒഴിഞ്ഞ കാതിൽ
ഒരു കടുക്കനെങ്കിലുമെന്നരുമയോട്,
പണയപ്പണ്ടത്തിന്റെ പലിശയെങ്കിലും
പിഴചേർത്തടയ്ക്കാമെന്നു പെങ്ങളോട്,
ഉടക്കുപ്രകൃതം മാറ്റി മിടുക്കനാവാമെന്ന്
ശാസിച്ചു മടുത്ത മാഷിനോട്

കൊതിച്ചെടുത്ത ശപഥങ്ങളും
പിടിച്ചപിടിയിൽ ചെയ്ത പ്രതിജ്ഞകളും
നടപ്പിലാക്കി ഞാൻ നന്നായിരുന്നെങ്കിൽ
പുതിയവർഷം വന്നു പടിയ്ക്കൽ നിൽക്കുമ്പോൾ
എടുത്തു വീശാൻ ഒരു പ്രതിജ്ഞയില്ലാതെ
പകച്ചുപോയേനെ എന്നിലെ പച്ചമനുഷ്യൻ

‘‘എന്നാലും; ഇത്തവണയെങ്കിലും ഒന്നു നന്നാകണം’’

# മലമുകളിൽ കണ്ണീരുപെയ്യുമ്പോൾ...

മലമുകളിലിപ്പോഴും മഞ്ഞുപെയ്യുന്നുണ്ട്...

ചുരം കയറിയെത്തുന്ന വണ്ടിയുടെ കിതപ്പുപോലെ
പതുങ്ങിയെത്തുന്ന കാറ്റിന്റെ ഞരങ്ങൽ
നിലവിളിയുടെ അലകളായ് തോന്നുമ്പോൾ
കാതിൽ കാട്ടുതീയാളുന്നു;
വിറകൊടിക്കാൻപോയ കുഞ്ഞുങ്ങൾ
ഇനിയും മടങ്ങിവന്നില്ല...

അടികരിഞ്ഞ കലത്തിൽ തിളയ്ക്കുന്ന
അരുവിയിലെ വെള്ളത്തിനും, അടുപ്പിലെ വെണ്ണീറിനും
ഒരേ പരിഭവമാണ്:
''വെറുതെയെന്തിനവരെ വിറകൊടിക്കാൻ വിടുന്നു?''

''വെറുതെ''യെന്നു പലവട്ടം
പറഞ്ഞുമടുത്ത അടുപ്പുകല്ലുകൾ
അകലെ ശൂന്യതയിലേക്ക് കണ്ണുമാറ്റുമ്പോൾ;
വന്നതിലും വേഗം മലയിറങ്ങുന്ന
വണ്ടികൾക്കു പിന്നാലെ
മിന്നലുപോലെ പായുന്ന കുഞ്ഞുതേങ്ങലുകൾ...

അതെ;
മലമുകളിലിപ്പോഴും കണ്ണീരു പെയ്യുന്നുണ്ട്...

# ജീവരക്തം

ഇലകളിൽ പ്രണയത്തിന്നിക്കിളിചാർത്തുമൊരു
ഇളംകാറ്റിൻ ചുണ്ടിലെ ഈരടികൾ
കാതോർത്തിരിപ്പൂ ഞാനീപ്പാടവരമ്പിലെ
കൈതോലമറയുള്ള കളപ്പുരയിൽ

പുന്നെല്ലിൻ മണമാർന്നൊരെൻ ഗ്രാമ്യസുകൃതങ്ങൾ
വിത്തിട്ടും വളമിട്ടും വരമ്പെടുത്തും
കൊയ്ത്തരിവാളിൻ മുറിവറിയാതിരിക്കാൻ
കൊയ്ത്തുപാട്ടായും പുണ്യം വിതച്ചിടുന്നു

കാറ്റേറ്റുതുള്ളുന്ന നെന്മണിക്കിടാങ്ങളെ
നോക്കിനിന്നുള്ളം കൊയ്തുനിറയ്ക്കുമ്പോഴും
ചേറ്റുമണംവീശും കാറ്റിലലിഞ്ഞെന്റെ
വേർപ്പുകണം മാഞ്ഞുപോകരുതേ

ചാലുഴുകുമ്പോഴും ചക്രംചവിട്ടുമ്പോഴും
ചോടറുക്കുമ്പോഴും ചവിട്ടിമെതിക്കുമ്പോഴും
നോവാതിരിക്കാൻ നീറ്റൽനീക്കുന്ന താരാട്ടായ്
പാടുമെൻ പാട്ടെന്റെ ജീവരക്തം...
ഈ നാട്ടുപാട്ടാണെന്റെ ജീവരക്തം.

# ഒടുവിലത്തെ ചോദ്യം

മോക്ഷത്തിന്റെ അവസാനവണ്ടിവരുന്നതും കാത്ത്
വിധിയുടെ പാളങ്ങളിൽ തലവെച്ചു കിടക്കുമ്പോൾ
വിശക്കുന്ന കുഞ്ഞുങ്ങൾ അമ്മമാരോട് ചോദിച്ചത്...
വിശക്കുന്ന അമ്മമാർ അവരുടെ ആണുങ്ങളോട്
ചോദിച്ചത്...
വിശക്കുന്ന ആണുങ്ങൾ അവരുടെ
ആത്മാവിനോടു ചോദിച്ചത്
''എല്ലാം പറഞ്ഞുതരുന്ന ഈ പുസ്തകങ്ങൾ എന്തേ
നമ്മുടെ ഒട്ടിയ വയറിനുമാത്രം ഉത്തരം തരുന്നില്ല?''

# പഠിക്കാനിനിയും ബാക്കിയുണ്ട്...

ചരിത്രപുസ്തകം തുറക്കുമ്പോൾ
ഇറ്റുവീണ ചോരത്തുള്ളികൾ
ഉള്ളിലെ ഊഷരതലങ്ങളിൽ വീണ്
ആവിയായ് പുകയുന്നു...

ഈ ഇതളുകൾക്കിപ്പോൾ
മരണത്തിന്റെ മണമാണ്...

അറ്റുവീണ അവയവങ്ങൾപോലെ
അക്ഷരങ്ങൾ ചിതറിക്കിടക്കുന്നു...

ചിത്രങ്ങളിൽ നിന്നും
ചിലച്ചു പറന്നുയരുന്ന ഇരപിടിയന്മാർ
മിഴികൾക്കുമീതെ ഭീതിയുടെ നിഴലുനെയ്യുമ്പോൾ
അടയിരിക്കുന്ന അമ്മമാർ
മുട്ടയുടച്ച് ചത്തു വീഴുന്നു:
മക്കളേ,
പാഠം ഒന്നിൽ പഠിക്കാനിനിയും ബാക്കിയുണ്ട്....

# പ്രകൃതിയുടെ നഗ്നനിയമം

പിടിക്കപ്പെടാത്തതുകൊണ്ടുമാത്രം
വിശുദ്ധരായവരുടെ പറുദീസയിലേക്ക്
'ഭാഗ്യഹീനരായ പാപികളുടെ' ഒരുസംഘം
നുഴഞ്ഞുകയറിയാൽ?

ക്ഷണിക്കപ്പെടാതെവന്ന പഴയപങ്കാളികളുടെ
കണ്ണുതെറ്റിക്കാനുള്ള വെപ്രാളത്തിൽ
വിശുദ്ധകരങ്ങളിലെ കറവെളിപ്പെടുത്തി
കയ്യുറകൾ അഴിഞ്ഞുവീഴും

ആർത്തിമൂത്ത് കട്ടുകൂട്ടിയതും
വെട്ടിപ്പിടിച്ചതുമൊക്കെ തുറന്നുകാട്ടി
ആടയാഭരണങ്ങൾ ഉരിഞ്ഞുപോകും

വർണ്ണച്ചിരിക്കു പിന്നിൽ മറഞ്ഞിരുന്നു
വേരറുത്തവരുടെ പൊയ്മുഖങ്ങൾ
വെള്ളിവെളിച്ചത്തിൽ തെളിഞ്ഞുവരും

അനന്തരം;
മനസ്സാക്ഷിയുടെ മുന്നിൽ
എത്രയോവട്ടം ചങ്ങലക്കിടപ്പെട്ടിട്ടും
ചാട്ടവാറടിയേറ്റിട്ടും തൂക്കിലേറ്റപ്പെട്ടിട്ടും
പനപോലെവളർന്ന് പറുദീസയോളമെത്തിയവരെത്തേടി
പ്രകൃതിയുടെ നഗ്നനിയമംപോലെ
പാതിരാവിലൊരു സൂര്യനുദിക്കും.

# കാലങ്ങൾക്കിപ്പുറം...

എഴുതാതെപോയ വരികളിലെന്റെ
ഹൃദയമുണ്ടായിരുന്നെന്ന് കാമുകൻ
വായിക്കാതെ പോയവാക്കുകളിലെന്റെ
പ്രാണനുണ്ടായിരുന്നെന്ന് പ്രണയിനി

എഴുതാതെപോയ വരികളും
വായിക്കാതെപോയ വാക്കുകളും
കണ്ടുമുട്ടുമ്പോഴിപ്പോഴും
ഉറവിലുറച്ചുപോയ ഓർമ്മകൾ
പ്രാർഥിക്കാറുണ്ട്:
മരവിച്ചുനിന്നുപോയകാലത്തെ
ഉരുക്കിയുണർത്താനെങ്കിലും
ഒരു തീമഴ പെയ്തെങ്കിൽ

# രക്തസാക്ഷി

പ്രണയവും പ്രതികാരവും തിളച്ചുതൂകിപ്പോയ
നാട്ടിടവഴിയിലൂടെ നടക്കുമ്പോൾ;
കണ്ണുകൂർപ്പിച്ചുനോക്കുന്ന കുപ്പിവളപ്പൊട്ടുകളും
കണ്ണുചിമ്മുന്ന കുപ്പിച്ചില്ലുകളും
ഇപ്പോഴും പറയാറുണ്ട്:
ഞങ്ങളെ സാക്ഷിയാക്കി
കണ്ണുനീർവീഴ്ത്തി മറഞ്ഞ കാമുകിയോടും
കണ്ണിലേക്ക് ചോരചീറ്റിമറഞ്ഞ ഉറ്റതോഴനോടും
നിരന്തരം തോറ്റുപോയ നീയാണ്
ഞങ്ങടെ ഉള്ളിലെ രക്തസാക്ഷി...

# അക്ഷരം
# അലർജിയാകുമ്പോൾ

അധികമകലെയല്ലാതെ ഒരുദിനം വന്നേക്കാം

എല്ലാ അക്ഷരങ്ങളും
കയ്യാമംവച്ച് കൽത്തുറങ്കിലെറിയപ്പെടുന്നദിനം
എല്ലാ ശബ്ദങ്ങളും
ഇരുട്ടറകളിൽ വീർപ്പുമുട്ടിമരിച്ചുവീഴുന്ന ദിനം
എല്ലാ വെട്ടവും
മുഖംമറച്ച് കഴുമരത്തിലേക്ക് കഴുത്തുനീട്ടുന്ന ദിനം

പിന്നെ, അധികം വൈകാതെ പുസ്തകങ്ങളിൽ
പാമ്പുകൾ പെറ്റുപെരുകുന്ന കാലംവരും

വരികൾക്കിടയിൽ
ചിതലുകളായി തലച്ചോറുതിന്നുന്ന ചിന്തകളും
വാക്കുകൾക്കു ചുറ്റും
പൂഴിപടർത്തി കാഴ്ചമറയ്ക്കുന്ന കുളമ്പൊച്ചകളും
ആശയങ്ങളിൽ
ഉറക്കമൊഴിഞ്ഞ് ആയുധംമിനുക്കുന്ന നായാട്ടുകാരും
ഇതളുകൾക്കിടയിൽ
പതിയിരുന്ന് മണംപിടിച്ചൊറ്റുന്ന വേട്ടനായ്ക്കളും മാത്രം
അച്ചുകൂടങ്ങളിൽ കൊത്തിവിരിയും

നേർത്ത ഇലയനക്കം കേട്ടാലും
ഉയിരൂർന്നുപോകുന്ന പകച്ചകണ്ണുകൾ
അപ്പോഴും ഉറക്കത്തിൽ പുലമ്പിക്കൊണ്ടിരിക്കും:
‘‘ഇരുട്ടിനിത്രയും കനമുണ്ടെന്നറിയുന്നത്
ഇപ്പോഴാണ്’’

# അന്യോന്യം

നക്ഷത്രമെണ്ണിപ്പഠിക്കുമെൻ പൈതലിൻ
നക്ഷത്രക്കണ്ണുകൾ ചൂഴ്ന്നതാര് ?
പൊടിമണ്ണിൽ ഹരിശ്രീ കുറിക്കുന്ന കൈയിലെ
തളിർ വിരൽ പ്രതിഫലം വാങ്ങുവോർ...

ഒളിയമ്പിൽ അനുജന്റെ ഉയിരു പിടയുമ്പോൾ
നിയമത്തിൽ പഴുതുതിരഞ്ഞതാര് ?
ഒസ്യത്തിൽ അമ്മതൻ ഓഹരിയറിഞ്ഞോ
ദു:ഖത്തിൽ കണ്ണുനീർ ചാർത്തുമവോർ...

# പ്രണയിക്കാൻ തിടുക്കമെങ്കിൽ

പ്രണയത്തിന്റെ രസതന്ത്രം തിരക്കി
താരുണ്യം കളയരുത്;
ഒരുതുള്ളി സയനൈഡുപോലെ
അതിനുകീഴടക്കാനാകാത്ത ലോകമില്ലെന്നുമാത്രം
അറിയുക...

പ്രണയത്തിന്റെ ചരിത്രം ചികഞ്ഞ്
യൗവ്വനം കെടുത്തരുത്;
യുദ്ധത്തിന്റെ കണക്കെടുപ്പിലെന്നും
ജയിച്ചവർക്കൊപ്പമാണ് തോൽവിയെന്നുമാത്രം
അറിയുക...

പ്രണയത്തിന്റെ ഗണിതം പരതി
ജന്മം തുലയ്ക്കരുത്;
കൃത്യമായെത്തുന്ന ഏതുത്തരത്തിലേയ്ക്കും
ഇല്ലാത്തവഴിയിലൂടെയാകും യാത്രയെന്നുമാത്രം
അറിയുക...

പ്രണയത്തിന്റെ ഭാഷതേടി
ചെറുപ്പം കളയരുത്;
ഒറ്റയക്ഷരത്തെറ്റിൽ അർത്ഥം മാറി
എല്ലാം തകർക്കുന്ന പ്രളയമാകാമെന്നുമാത്രം
അറിയുക...

പ്രണയിക്കാൻ തിടുക്കമെങ്കിൽ
അന്ധമായി പ്രണയിക്കുക;
പ്രണയത്തിന്റെ പ്രതിബിംബമായ നക്ഷത്രങ്ങളെ,
വെറും ശിലയെന്നറിഞ്ഞിട്ടും
നാം ഗാഢമായി പ്രണയിക്കുന്നതുപോലെ.

# അളവുകോൽ

അറിവില്ലാത്തകാലത്ത് അങ്ങനെ പലതും ചെയ്തിട്ടുണ്ട്;
കഥപറഞ്ഞിട്ടുണ്ട് കവിതയെഴുതീട്ടുണ്ട്
ചിത്രംവരച്ചും നടിച്ചും ആയുസ്സിലൊരുപങ്കു കളഞ്ഞിട്ടുണ്ട്.

കാളിദാസന്റെ കാവ്യഭാവന
തൂലികത്തുമ്പിൽ വിരിയില്ലെന്നറിഞ്ഞനാൾ
കടലിലെറിഞ്ഞു കളഞ്ഞതാണ് കടലാസും കവിതയും

രവിവർമ്മചിത്രത്തിൻ രസഭാവങ്ങൾ
വിരലിൽ വിടരില്ലെന്നറിഞ്ഞകാലം
വഴിയിലുപേക്ഷിച്ചുകടന്നതാണ് വരയും വർണ്ണങ്ങളും

നടരാജനർത്തനച്ചുവടുകൾക്കരികിൽ
ഒരുകാലവുമെത്തില്ലെന്നറിഞ്ഞനൊടിയിൽ
സമംഗളം അഴിച്ചുവച്ചതാണ് ചമയവും ചിലങ്കയും

അറിഞ്ഞിടത്തോളം ആരും കൊടിനാട്ടാത്ത ലോകത്ത്
വെറുതെയിരുന്നിനി തിരയെണ്ണി കാലംകഴിക്കണം;
അളവുകോലുമായി ഇവിടാരും വരില്ലല്ലോ;
കുരുന്നുനുള്ളി കുരുതി കൊടുക്കാൻ

# തോറ്റുപോയവന്റെ ഉന്മാദം

ഉന്മാദത്തിലേയ്ക്ക് ഒരു നിറകുപ്പിയുമായി
അവൻ ഇറങ്ങിമറയുമ്പോൾ
മഴ മദിച്ചുപെയ്തുകൊണ്ടേയിരുന്നു;
പാണ്ടിയും പഞ്ചാരിയും മാറിമാറിപ്പെരുക്കി
കർക്കിടകത്തിന്റെ കലിപ്പ്

''വെള്ളം വീഞ്ഞാക്കനറിയില്ല; കടം പറയരുത്''
എന്ന ചുമരിലെ വേദാന്തപ്പലകയോട്
''മൂന്നുവാലുള്ള നരനെന്ന പേരുദോഷം മാത്രമേ
ബിരുദം നേടിത്തന്നുള്ളൂ; പോയി പണിനോക്ക്''
എന്ന് ഒരു ക്ലാസ്സിക്കൽ കാറിത്തുപ്പൽ:
രുദ്രൻ MA, LLB, LLM

തെറിപ്പാട്ടിനും പരദൂഷണങ്ങൾക്കുമിടയിലൂടെ
വേച്ചുവേച്ചുനീങ്ങിയൊരു കവിതയ്ക്ക്
എൺപതുകളുടെ തീഷ്ണ സ്മൃതിപൂത്ത
കഞ്ചാവുമണം
പതിവുപോലെ പാതിവഴിയിൽ നിറുത്തി
പൂരിപ്പിക്കാനൊരു പൊട്ടിച്ചിരി

വഴിതെറ്റിപ്പോയവർമാത്രം വിരുന്നുവന്ന
ആ സത്രത്തിൽ നിന്നും
ആദ്യം ഇറങ്ങി പോയത് അവനാണ്

ചുള്ളിക്കാടുകൾക്കിടയിൽ തൂകിപ്പടർന്ന
ചോരപ്പൂക്കൾക്കു നടുവിൽ
പൊട്ടാതെ കിടന്ന സയനൈഡു കുപ്പിയിൽ
അവൻ ബാക്കിവച്ചത് ഞങ്ങൾക്ക്

'തോറ്റുപോയവന്റെ ഉന്മാദമാണ് മരണം'

# എ. അയ്യപ്പൻ

പൂക്കളും പൂമ്പാറ്റകളും തേടി
കൂട്ടുകവികൾ കാടുകയറിയപ്പോൾ
കാലത്തോട് കലഹിച്ച്
കൂടുവിട്ടിറങ്ങിയവൻ ...

വൃത്തത്തിനും പ്രാസത്തിനുമിടയിൽ
വീർപ്പുമുട്ടുന്ന വാക്കുകളെ
തെരുവിന്റെ തിരക്കിലേക്ക്
കെട്ടഴിച്ചു വിട്ടവൻ.

വിശക്കുന്ന മനസ്സുകളിലേക്കും
വിയർത്തുനാറുന്ന നാട്ടുകൂട്ടങ്ങളിലേക്കും
വിളിക്കാതെ വിരുന്നുവന്ന്
തീപിടിച്ച വാഗ്മഴയായി തിമിർത്തുപെയ്തവൻ

ഒടുവിൽ...
ഒരു ഒറ്റുകാരന്റെ നാവിനും പിടികൊടുക്കാതെ
ഒരു വേട്ടക്കാരന്റെ അമ്പിനും ഇരകൊടുക്കാതെ
സ്വാതന്ത്ര്യത്തിന്റെ നാൽക്കവലയിൽ വീണ്
സ്വയം ജയിച്ചവൻ:
എ. അയ്യപ്പൻ എഴുത്തിന്റെ അയ്യപ്പൻ.

# തെക്കോട്ടുള്ള വണ്ടി

തെക്കോട്ടുള്ള വണ്ടിയിലെപ്പോഴും തിരക്കാണ്...

തുനിഞ്ഞിറങ്ങിയവരും തള്ളിവിടപ്പെട്ടവരും
തിക്കിത്തിരക്കി കയറിയവരുമായ
തളർന്നമിഴികളുള്ള യാത്രികർ

മങ്ങുന്ന കാഴ്ചകളുടെ ഓരങ്ങളിൽ
പിന്നിലായിപ്പോയവരിൽ നിന്നും
കണ്ണുകൾ തിരിച്ചെടുക്കാനാകാതെ
നൊന്തുരുകിപ്പോകുന്നവർ

എത്രനേടിയാലും മരുപോലെ ഒഴിഞ്ഞകയ്യുള്ളവർ
എത്രവളർന്നാലും മണ്ണോളം കുനിഞ്ഞശിരസ്സുള്ളവർ
കരിന്തിരിപുകയുന്ന ഈയിരുട്ടുവണ്ടിയിൽ
യാത്രികർക്കെല്ലാം ഒരേ മുഖമാണ്

ഒരിക്കലും മടക്കമില്ലാത്ത വഴികളിലൂടെ
ഒരിക്കലുമറിയാത്ത ലക്ഷ്യത്തിലേക്ക്
ഒറ്റയ്ക്കിറങ്ങുമ്പോഴും
കഴിഞ്ഞ കാലത്തിന്റെ കനലുകളാണ്
ഉള്ളു പൊള്ളിക്കുന്നത്

ഓരോരോയിടങ്ങളിൽ ഒറ്റയ്ക്കായിപ്പോയവർക്കുള്ള
കാത്തിരിപ്പാണിനി;
കാണാൻ കൊതിക്കുന്ന കണ്ണുകളിൽ കടലൊളിപ്പിച്ച്
അവരാരും ഓടിയെത്തല്ലേ എന്ന പ്രാർത്ഥനയോടെ...

# കണ്ണുനഷ്ടപ്പെട്ടവൻ വരച്ചചിത്രം

കണ്ണുനഷ്ടപ്പെട്ടവൻ വരച്ചചിത്രത്തിൽ
പച്ചമരചില്ലകൾക്കെല്ലാം തീക്കനൽചോപ്പ്

ആകാശത്തിനും കടലിനും കറുപ്പുനിറം
വായുവും വെയിലും കരിനീലനിറത്തിൽ
മനുഷ്യമുഖങ്ങൾ പലതും പലനിറത്തിൽ
കുട്ടികൾക്കെല്ലാം നിഴലിൻ നരച്ചനിറം
കൂരകൾക്കൊക്കെമെടുപ്പിൻ മുഷിഞ്ഞചായം
പൂക്കൾക്കും പൂമ്പാറ്റക്കും ഒരേ ചാരനിറം

കാര്യങ്ങളറിയാൻ കണ്ണുവേണ്ടെന്നു
പാടുന്ന കുയിലിൻ ചുണ്ടുമാത്രം
തനിനിറത്തിൽ തിളങ്ങിനിൽപ്പൂ;
നിറംകൊടുക്കാൻ മറന്നതല്ല
നിറമണിയാൻചുണ്ടുമടിച്ചതാകാം

അകക്കണ്ണിലൂടെ അവനറിഞ്ഞതെല്ലാം
പുറംകണ്ണുകണ്ടിട്ടും നാം കാണാത്ത സത്യമല്ലേ?
കണ്ണുനഷ്ടപ്പെട്ടതവനോ;
കണ്ടറിയാത്ത നമുക്കോ?

# അമ്മ രാമായണം വായിക്കുമ്പോൾ

അമ്മ രാമായണം വായിക്കുമ്പോൾ
വീടൊരു വല്മീകമാകുന്നു
താന്താൻ നിരന്തരം ചെയ്തകർമ്മങ്ങൾ കോർത്ത
കാണാച്ചരടിൽ കളിപ്പാവകളാടുന്നു

യുദ്ധംമുറുകുന്ന മനങ്ങളിൽ സ്വച്ഛമൊഴുകുന്ന നദിപോലെ
ശുദ്ധശ്രുതിയിൽ രാമനാമമുയരുമ്പോൾ
വീടയോദ്ധ്യ തേടുന്നു;
കർമ്മകാണ്ഡങ്ങളിലെങ്ങോ കളഞ്ഞുപോയ
നമ്മളോരോരുത്തരും തമ്മിൽ കാണുന്നു

ഉന്നം തെറ്റിയസ്ത്രമേറ്റ ഒരന്ധരോധനം പോലെ
വെന്ത മനസ്സുമായി അകത്തളങ്ങളിൽ അച്ഛൻ പരതുന്നത്
പൂർവ്വകർമ്മങ്ങളുടെ രഥചക്രം മുറിച്ചെറിഞ്ഞ
ഏതോ വിരൽ തേടിയാണ്
എത്രദിശയിൽ തേരുരുട്ടിയാലും രണ്ടറ്റവും കൂട്ടിമുട്ടാത്ത
നൊമ്പരമാണ് ഓരോ പിതൃജന്മവും

ക്രോധാലയത്തിൽ കരഞ്ഞുകലങ്ങിയ
കണ്ണുകൾ കാത്തിരിക്കുന്നത്
പെറ്റവയറിന്റെ ഉഷ്ണം പകർന്നുതരാനാണ്;
തെറ്റു കാണാത്ത, ശരിമാത്രമുള്ള അമ്മ മനസ്സിൽ
കെട്ടുകളായി കൂട്ടിവച്ചത് പുത്രസ്നേഹത്തിലെ
രക്തസാക്ഷിയുടെ നെടുവീർപ്പാണ്

ഉണ്ണാതുറങ്ങാതെത്രകാലം കാത്തിരുന്നെരിഞ്ഞാലും
ഒടുവിലൊറ്റവാക്കിൽ പടിയടയ്ക്കുന്ന
നരനിയമങ്ങളുടെ നിബിഢാന്ധതയിലാണ്
നിറമിഴിയോടെ ഓരോപെണ്ണും നടതള്ളപ്പെടുന്നത്;
നെടുകെ പിളർന്നുപോകാതെ ഈ ഭൂമിയെ കാത്ത്
പിന്നെയും തീനാമ്പുകളിൽ സ്വയം ത്യജിക്കുന്നത്

ഭൂമിയുമാകാശവുമെന്ന പൈതൃകപ്പെരുമയുടെ
ഓരങ്ങളിൽപോലും ചേർന്നു നിൽക്കാൻ
ലവലേശം ഭാഗ്യമേശാത്ത പൈതലിൻ
അലഞ്ഞുതിരിയുന്ന നിലവിളിയാണ് ഓരോ നാമജപവും

ഏറെ അടുത്തറിയുന്നതുകൊണ്ടാണോ
എനിക്കു തീരെ പിടികിട്ടാത്തത് എന്നെമാത്രമാണ്;
ഓരോ തോൽവിയിലും ജയിച്ചും ഓരോജയത്തിലും തോറ്റും
ഉടഞ്ഞ മനസ്സുകളിലേക്ക് പാലം പണിയുമ്പോൾ
എന്നെ അറിയാത്തത് ഞാൻ മാത്രമാണ്:
ജനനം അയോധ്യയിലോ അങ്ങ് ലങ്കയിലോ?

# സ്വപ്നം കാണാൻ മറന്നവർ

ചെറിയ ഗ്രാമങ്ങൾ
നഗരങ്ങളോടു പരിഭവം പറഞ്ഞു:
'ഞങ്ങൾ സ്വപ്നം കാണാൻ മറന്നുപോയിരിക്കുന്നു'

മണ്ണിന്റെ മടക്കുകളിൽ
ഇക്കിളിയിട്ടു നടക്കുന്ന മണ്ണിരകൾ,
കടലിനോടുള്ള കൊതിയൊളിപ്പിച്ച്
കറങ്ങിനടക്കുന്ന മേഘങ്ങൾ,
അടർന്നുവീഴുന്ന ഇലകളോടും പൂക്കളോടും
വിതുമ്പി വിടപറയുന്ന ചില്ലകൾ,
ചാറ്റൽ മഴയേറ്റു ചിണുങ്ങാൻ തുടിക്കുന്ന
ഇളവെയിൽ ഈയ്യലുകൾ
ഒന്നും ഞങ്ങളുടെ സ്വപ്നങ്ങളിൽ വിരുന്നുവരുന്നില്ല

വലകളിൽപ്പെട്ടുപോയ മിഴികളിൽ
പുതിയ സ്വപ്നങ്ങൾ പെരുകുന്നു
ഓർമ്മയുടെ പടവുകളിൽ പായൽ പടർന്നിട്ടും
ഒരു കടവുപോലും ബാക്കിവയ്ക്കാതെ
കാലം ഒലിച്ചുപോയിട്ടും
നിറങ്ങളിലെല്ലാം നരതെളിഞ്ഞിട്ടും
കളഞ്ഞുപോയ കണ്ണുകൾമാത്രം ആരുംതിരയുന്നില്ല

കൊച്ചുകൊച്ചു വേവലാതികളിൽ വേവുന്ന ഗ്രാമങ്ങളോട്
നഗരങ്ങൾ സ്വന്തം നോവു പങ്കുവെച്ചു:
'സ്വപ്നലോകത്ത് ജനിച്ചു ജീവിക്കുമ്പോഴും
ഞങ്ങളൊരിക്കലും സ്വപ്നം കണ്ടിട്ടേയില്ല'

# ഒടുവിൽ നാം പിരിയുമ്പോൾ

ഒടുവിൽ നാം പിരിയുമ്പോൾ നീയെന്നെയേൽപ്പിച്ച
പനിനീർമണമുള്ള പുസ്തകത്തി-
ന്നൊടുവിലെ ഇതളിൽ നിൻകൈപ്പടയിൽ
എഴുതിയവരിയിന്നുമോർക്കുന്നു ഞാൻ

ഒരു ഞാറ്റുവേലനാൾ ചാറ്റൽമഴയേറ്റു
പരസ്പരം കൈകോർത്തു പടവിറങ്ങേ
തളിർവിരലാലെൻ കൈവെള്ളയിൽ നീ-
യെഴുതിയ കവിതയുമോർക്കുന്നു ഞാൻ

സ്മരണകൾ പൂവാകപ്പൂമ്പട്ടുവിരിയിട്ട
വഴിയോരപ്പന്തലിൽ ചേർന്നിരിക്കെ
മിഴികളിൽ മിഴികൊണ്ടുമൊഴിമറന്നെഴുതിയ
ശിശിരസല്ലാപവുമോർക്കുന്നു ഞാൻ

മിഴികളിൽ മഴമേഘംവിതുമ്പിയനോവിൽ
പോയ്മറയുന്ന സൂര്യനിൽ മുഖമൊളിച്ചു
ഇനിയൊരുജന്മത്തിലൊന്നാകാനെഴുതിയ
ഹൃദയത്തിന്നുടമ്പടിയോർക്കുന്നു ഞാൻ

എഴുതിയ വരികളിലേറ്റം മധുരമാ-
മൊരുവരിയെഴുതിയ നിൻചുണ്ടിലെ
വെയിലും മഞ്ഞും കുളിർവാരിച്ചൊരിയുന്ന
കുസൃതിച്ചിരിയെന്നുമോർക്കുന്നു ഞാൻ

# ആൽമരം

വീട്ടിലേയ്ക്കുള്ള വഴിയിൽ ഒരാൽമരമുണ്ടായിരുന്നു
ആമരത്തിനൊരു കൽത്തറയും

ആലിനും ആൽത്തറയ്ക്കും ഒരു ചരിത്രമുണ്ടായിരുന്നു
ചരിത്രത്തിൽ നിറയെ സൊറ പറയുന്ന മനുഷ്യരുണ്ടായിരുന്നു
പറഞ്ഞ പായാരങ്ങളിലെല്ലാം
നാടും നാട്ടാരും നാട്ടാറിവുകളുമായിരുന്നു
ആലും ആൽത്തറയും നാടും നാട്ടാരും
ഒന്നാകുന്ന ഒരുമയുണ്ടായിരുന്നു.

വീട്ടിലേയ്ക്കുള്ള വഴിയിൽ ഇപ്പോഴും
ആ ആൽമരമുണ്ട്.
നാടും നാട്ടാരും അറിയാതെപോയ കാര്യങ്ങളിലേക്ക്
അറിഞ്ഞതിൽ പാതി പറയാതെപോയ മറവിയിലേക്ക്
പറഞ്ഞതിൽ പാതി പതിരായിപ്പോയ പരിഭവത്തിലേക്ക്
വഴിക്കണ്ണുമായി ഇപ്പോഴും ആ ആൽമരമുണ്ട്;
അല്ല ഒരാൾമരമുണ്ട്.

പെയ്ത മഴയെല്ലാം കണ്ണീരായി ചൊരിഞ്ഞ്
വേവുന്ന വെയിലിൽ വേരുകൾ നൊന്ത്
കരിയിലക്കൂട്ടത്തിൽ കയ്യുയർത്തിക്കരയുന്ന
ആ ആൾമരമുണ്ട്; ഇപ്പോഴും വീട്ടിലേയ്ക്കുള്ള വഴിയിൽ.

# നിയമം നിർമ്മിച്ചത്

കാരിരുമ്പുകൊണ്ട് കൽത്തുറങ്കുകളേക്കാൾ
കടുപ്പിച്ചാണ്.

ഈർച്ചവാളിന്റെ മൂർച്ച തോൽക്കും വിധം
ഇരുമ്പുകൂടത്തിന്റെ ഉച്ചി ഉടഞ്ഞുപോകും വിധം
ചാരക്കണ്ണുകൾ ചോർത്തിയെടുക്കാത്ത വിധം
വലിയമീനുകളുടെ മെയ്പുളപ്പിൽ വഴുതിപോകാത്ത വിധം
എന്നിട്ടും
തോൽവി നിയമത്തിന്റെ മറുവാക്കായതെങ്ങനെയാണ്?

മുടിയിഴപിരിച്ച് ആറാൾപ്പൊക്കം ചാടിക്കയറാൻ
നഖംകൊണ്ടു ചുരണ്ടി തുരംഗമുണ്ടാക്കാൻ
നൂൽക്കമ്പിവളച്ച് കള്ളച്ചാവി ചമച്ച് പൂട്ടുപൊളിക്കാൻ
കൂട്ടുനിന്നവരാണ്
പിന്നീടതിൽ പഴുതുകളൊരുക്കിയത്!
നിയമത്തെ പഴുതുകളുടെ പാരാവാരമാക്കിയത്!

# പട്ടിണി

പട്ടിണിയുടെ പരിവട്ടം പ്രമേയമാക്കി
അവാർഡുനേടിയ കവിയോട്
സ്വീകരണവേദിക്കരികിൽ
തളർന്ന മിഴിയുമായി കാത്തുനിന്ന ഒരമ്മ ചോദിച്ചു
''സർ, പട്ടിണി കിടന്നിട്ടുണ്ടോ?''

''പഞ്ചാരയുടെ അസ്കിത അധികമായതിൽ പിന്നെ
പതിവായി ഒരുനേരം പട്ടിണിയാണ്'' കവിമൊഴി

തളർന്നുറങ്ങുന്ന കുഞ്ഞിനെ വാരിയെടുത്ത്
ആയമ്മ തെരുവിലെ തിരക്കിലേയ്ക്ക് മറയുമ്പോൾ
കവിയെ കൂകിയുണർത്തിയത്
കാണികളെന്ന് ചാനൽ...
കവിതയെന്ന് കാണികൾ ...

# മറന്നുപോയൊരു
# പ്രേമലേഖനം

പ്രണയത്തിനും വിരഹത്തിനുമിടയിൽ
മറന്നുവച്ചൊരു പ്രേമലേഖനം
പുസ്തകത്താളുകൾക്കിടയിൽ പെറ്റുപെരുകി
പൂത്തുമ്പികളായി...

അക്ഷരപ്പൂക്കളിൽനിന്നു മൃതുണ്ടും
ചിത്രപ്പടർപ്പുകളിലെ സ്വപ്നപരാഗം നുകർന്നും
ഉന്മത്തരായ ഓർമ്മകൾ
ഇതളുകളെ വീണ്ടും ഇക്കിളിയിട്ടുണർത്തി...

സ്വപ്നം പൂക്കുന്ന വരികളുടെ വർണ്ണക്കൂടാരത്തിൽ
കൊക്കുരുമ്മിയിരുന്ന മോഹങ്ങൾ
കൊച്ചു ചിറകുകൾ വീശി
പഴയ പൂക്കാലങ്ങളിലേയ്ക്ക് പറന്നുപോകുന്നു;
ഇതളുകൾക്കിനി വിരഹകാലം...

# തിരിച്ചറിവ്

അടയാളമായി കരുതിവച്ച മുഖത്തുനിന്നും
കണ്ണുകൾ കളഞ്ഞു പോയിട്ടും
മൂക്കു മുറിഞ്ഞു പോയിട്ടും
കാതുകൾ കൊഴിഞ്ഞു പോയിട്ടും
നാവുനിലച്ചു പോയിട്ടും
തോലുരിഞ്ഞു പോയിട്ടും
കാലങ്ങൾക്കിപ്പുറവും തമ്മിൽ തിരിച്ചറിയുന്നത്
ഹൃദയത്തിൽ നിന്നും ഹൃദയത്തിലേക്ക് പടരുന്ന
വേരുകളുടെ നേരിലൂടെയാണ്...

# പാഠം

പാടം മറഞ്ഞാലും പുഴമരിച്ചാലു
മൊരു പാഠം പഠിക്കില്ല നമ്മളാരും
പാതിവെന്തുടലുമായ് പായുമമ്മ
യ്ക്കിറ്റു ദാഹനീരിറ്റില്ല നമ്മളാരും

പ്രാണൻ കൊഴിഞ്ഞു തരുശാഖകൾ കരിയുന്നു
പാടുന്ന കിളികൾക്കു നാവു വരളുന്നു
പാലുറവ വറ്റി അകിടുകരിയും പൈക്കൾ
പാതയോരത്തെ നേർക്കാഴ്ചയാകുന്നു

പൂക്കൾ മറയുന്നു പൂമ്പാറ്റ മറയുന്നു
നാട്ടുവഴിയിൽ നിന്നു തണലുമറയുന്നു
മലകൾ മറയുന്നു മഴമേഘമകലുന്നു
മഴവില്ലു മറവിയിൽ പോയി മറയുന്നു

വായുവും വെള്ളവും മണ്ണുമാകാശവും
കാളകൂടക്കടൽ മൂടിപ്പരക്കയായ്
ലാഭത്തിൽ ലോഭത്തിൽ കണ്ണുമങ്ങി സർവ്വ
നാശത്തിലേക്കു നാം ഓടിയടുക്കയായ്.

# പൊരി

കാട്ടുതീ വേണമെന്നില്ല കവിതയിൽ...
എങ്കിലും, ഒരു പൊരിയെങ്കിലും വരികളിൽ
കരുതിയില്ലെങ്കിൽ
കവിതയിലെന്തോ കുറവുനുരയും

കത്തിവെളിച്ചമാകാൻ
കാത്തിരിപ്പുണ്ട് തിരികൾ;
പുതുവരികളിലെ തീപ്പൊരികൾകാത്ത്

# മഴയും വെയിലും

മഴയില്ലെങ്കിൽ എത്ര വരണ്ടുപോകുമായിരുന്നു
നമ്മുടെ കവിതകൾ....
വെയിലില്ലെങ്കിൽ എത്ര ഇരുണ്ടുപോകുമായിരുന്നു
നമ്മുടെ കവിതകൾ....

# ശാപജന്മങ്ങൾ

പിറക്കാതെപോയ മക്കളെ സ്തുതിച്ച്
നിറുത്താതെ പെയ്ത മഴയിൽ
നനഞ്ഞൊലിച്ചു നിൽപ്പാണ്
പടിപ്പുറത്തായ ജന്മങ്ങൾ
'ശാപജന്മങ്ങൾ'

## മാലിന്യം

മതം പ്രഖ്യാപിക്കുന്ന പേരുകളിട്ട്
മലിനമാക്കി നമ്മൾ;
വരുംതലമുറയുടെ തലകളും.

## തലക്കുറി

കലിമൂത്തപ്പോൾ
കത്തിച്ചുകടലിലൊഴുക്കിയ
പുസ്തകങ്ങളൊന്നും
വെറും കടലാസുകെട്ടുകളായിരുന്നില്ല...
എത്രകൂട്ടീട്ടുംകിഴിച്ചിട്ടും
ഉത്തരംമുട്ടിപ്പോയവന്റെ
തലക്കുറിയായിരുന്നു

## അസൂയ

പ്രളയത്തിരകളിൽ പാവിരിച്ചുറങ്ങുന്നവരോട്
എനിക്കസൂയയാണ്,
ഒരു കണ്ണുനീർത്തുള്ളിയിൽമുങ്ങി
കുതിർന്നു തീരുകയാണ് എന്റെ ജന്മം

## ഭ്രാന്ത്

ചിലരുടെയൊക്കെ ഭ്രാന്താണ്
ലോകത്തെ മാറ്റിമറിച്ചത്...
അവരുരുട്ടിവിട്ട് പൊട്ടിച്ചിരിച്ച
കല്ലുകൾക്കുമുകളിൽ കൊട്ടാരംകെട്ടി;
അവരെക്കല്ലെറിഞ്ഞ്
ഉണ്ടുറങ്ങിഉന്മാദത്തിലാണ്
നമ്മൾ ബുദ്ധിമാന്മാർ...

## ഇല

വീഴാത്തഇലകൾ
ചിരിച്ചുചിരിച്ചു പഴുക്കുന്നു;
പിന്നെ...
പുഴുവരിയ്ക്കുമ്പോഴും പൂമ്പാറ്റയെന്നോർത്ത്
പുളകംകൊള്ളുന്നു.

## അറിവ്

മരണത്തെക്കുറിച്ചോർക്കുമ്പോഴാണ്
ഞാനെന്റെ ചിറകുകളുടെ ഭാരമറിയുന്നത്;
ആഴ്ചയിൽ ആയിരംവട്ടം തൂക്കംനോക്കുന്ന
ശരീരത്തിന്റെ തൂക്കമില്ലായ്മ അറിയുന്നത്.

## പ്രവാസം

ആകെയുള്ള ആകാശവും ആറടിമണ്ണും
പണയംവച്ചാണ് കടലുകടന്നത്
മൂന്നുലോകവും കീഴടക്കിയാലും,
മടങ്ങിയെത്തുമ്പോഴേയ്ക്ക്
വേരുകളെല്ലാം വേർപെട്ടുപോകുമെന്ന്
ഓർക്കാതെ പോയി.

## അച്ഛൻ

ചൂട്ടിൻ വെളിച്ചത്തിലാരോ തിരക്കിവരുന്നുണ്ട്;
കണ്ണുകുത്തുമിരുട്ടിൽ, പാതിരാപ്പുഴമുറിച്ച്
പാതിവെന്തമനസ്സുമായി പരിഭവമില്ലാതെ
തേടിവരാനാര്? അച്ഛനല്ലാതെ...

## പിൻവിളി

പഠിക്കാത്ത കുഞ്ഞിനെ തല്ലാൻ
വടിയൊടിച്ചു നടക്കുമ്പോൾ,
ഇലച്ചാർത്തിൽ നിന്നൊരു പിൻവിളി:
‘‘എടുത്തുകൊള്ളുക ഈ പൂ കൂടെ,
കരയുമ്പോൾ കൊടുക്കാം;
വെറുക്കാതിരിക്കട്ടെ നമ്മെ രണ്ടുപേരെയും’’

# ഫാഷൻ

മുടിമുറിച്ച് പെണ്ണുങ്ങളും
മുടിവളർത്തി  ആണുങ്ങളും
മോഡേണായതോടെയാണ്
നന്ദിസൂചകമായ്കിട്ടിയവാൽ
തനിക്കുനഷ്ടമായതെന്ന്; നായ
നന്ദികേടാണത്രേ ഇപ്പോൾ ഫാഷൻ!

# ഗർവ്വ്

വിരൽത്തുമ്പിൽ എല്ലാമുണ്ടെന്ന ഗർവ്വിനുമുൻപിൽ
വിതുമ്പി നിൽക്കുന്നു;
വിരൽത്തുമ്പിൽ ആരുമില്ലെന്ന വേദന....

# കണ്ണുനിറയുമ്പോൾ

കണ്ണുനിറയുമ്പോൾ
കൺപോളകളിറുക്കിയടയ്ക്കാതെ
മലർക്കെതുറന്നൊന്നു കാണുക ഈ ലോകത്തെ;
ഓരോ കണ്ണുനീർത്തുള്ളിയിലും വിരിയും
ഒരു മഴവില്ലെങ്കിലും

## ഓട്ടം

ഒപ്പമുള്ളപ്പോഴെല്ലാം ഓട്ടമാണ്
ജയിക്കാൻ മാത്രമല്ല, തോൽപ്പിക്കാനും...
ഒടുവിൽ ഒറ്റയ്ക്കാകുമ്പോഴാണറിയുക
എല്ലാരും തോറ്റുപോയെന്ന്.

## പ്രണയം

പ്രണയത്തെക്കുറിച്ചെഴുതാനൊരുങ്ങുമ്പോൾ
പേനയിൽ മഷിയില്ല;
മനസ്സിൽ പ്രണയവും

## പ്രവാസി

പ്രവാസി:
പൊള്ളുന്ന മണലിൽ
സ്വയംപൊരിയുന്ന നിലക്കടല
ഉള്ളിൽ നിറയെ
പകൽക്കിനാവിൻ നിലാക്കടൽ

ഉള്ളെത്ര വെന്താലും
ഉറ്റവരറിയാതെ, പുറംപകിട്ടിൽ
ഒക്കെയും മറച്ചു മണ്ണിന്നടിയിൽ
മുഖം താഴ്ത്തുന്ന ഒട്ടകപ്പക്ഷി

# വിറകു മരം



ഗിരീഷ്കുമാർ ശ്രീലകം

കടലിന്നക്കരെയുള്ള മലയാള കവിത ഒരു വലിയ മാറ്റത്തിന് തയ്യാറെടുത്തുകൊണ്ടിരിക്കുകയാണ്. പുതിയ ഒരു മലയാളത്തിൽ, തങ്ങളുടെ അനുഭവങ്ങൾക്ക് പാകമായ ഒരു ആധുനിക മലയാളത്തിന് വേണ്ടിയുള്ള ശ്രമമാണ് അവരുടെ കവിതയിലെ ഭാഷ ശ്രമിച്ചുകൊണ്ടിരിക്കുന്നത്. പൂർണ്ണമാകാത്ത അത്തരം ശ്രമങ്ങളുടെ ആകെത്തുകയാണ് ഇന്ന് കടലിന്നക്കരെ നിന്നും വരുന്ന മലയാള കവിത. അങ്ങനെ അട്ടിമറിയുണ്ടാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നവരിൽ ഒരാളാണ് ശ്രീ ഗിരീഷ്കുമാർ ശ്രീലകം.

-പി.എൻ. ഗോപികൃഷ്ണൻ



യെസ്പ്രസ് ബുക്സ്

9142577778, 9142088887





ISBN 819318700-8

9788193187005

കവിതകൾ | വില: 100 രൂപ